പുസ്തകം ൨ ലക്കം ൩

൧൮൯൩-ാം ൧൦൬൮ മിഥുനം

# മലങ്കര

# ഇടവക പത്രിക

മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ

പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

# ഇടവം, മിഥുനം ൧൦൦ മാസങ്ങളിൽ പത്രവരി അടച്ച മാന്യന്മാരുടെ പേരുവിവരം

| | രൂ | ച | കാ |
|---|---|---|---|
| കല്ലൂക്കര വള്ളപ്പുരച്ചിറേൽ കുഞ്ഞവുസേപ്പ | ൧ | ൭ | ൦ |
| ,, ഫിറെൽ ചാണ്ടി | ൧ | ൬ | ൦ |
| വാഗത്താനം മുതലക്കേഴിൽ അവിരാ | ൧ | ൦ | ൦ |
| പൊളയ്ക്കാവേലിൽ തോമ്മാ | ൨ | ൦ | ൦ |
| മീനടം പുത്തൻപുരയ്ക്കൽ ഉള്ളി ചാക്കൊ | ൧ | ൧൩ | ൮ |
| ,, ,, ഉള്ളി കുര്യൻ | ൧ | ൦ | ൦ |
| ചിങ്ങോനം കൊച്ചുപുത്തൻപുരക്കൽ കുഞ്ഞു | ൧ | ൧൩ | ൮ |
| ബ- നീലംപേരൂർ പള്ളിയോഗത്തിൽനിന്നും | ൧ | ൧൩ | ൮ |
| ബ- കുറിച്ചി പള്ളിയോഗത്തിൽനിന്നും | ൧ | ൧൪ | ൦ |
| ,, പുത്തൻപുരയ്ക്കൽ ഇട്ട്യേരാ | ൧ | ൧൩ | ൮ |
| ,, തോപ്പിൽ പുന്നൂസ | ൧ | ൧൪ | ൦ |
| ,, കല്ലുപുരയ്ക്കൽ പോത്തൻ | ൧ | ൧൩ | ൮ |
| ,, കോലത്തുകളത്തിൽ കുരുവിള | ൧ | ൧൪ | ൦ |
| ,, തണ്ടാത്തേരി മാത്തു | ൧ | ൧൪ | ൦ |
| എരമല്ലൂർ പാപ്പാലിൽ എളിയാസു ആശാൻ | ൧ | ൦ | ൦ |
| ബ- പാമ്പാകുടെ ചെറിയപള്ളി യോഗത്തിൽനിന്നും | ൧ | ൦ | ൦ |
| തിരുവല്ലാ കാവിൽവടക്കുംഭാഗം പ്രാർത്ഥനയോഗത്തിൽനിന്നും | ൧ | ൧൪ | ൪ |
| ബ- കാർത്തികപ്പള്ളി പള്ളിയോഗത്തിൽനിന്നും | ൨ | ൦ | ൦ |
| ,, കോട്ടയ്ക്കകത്തു പനച്ചിക്കട്ടിൽ പീലിപ്പോസ | ൧ | ൧൪ | ൦ |
| ,, ആലുംമൂട്ടിൽ ഗീവറുഗീസ | ൧ | ൦ | ൦ |
| ,, പുത്തൻചിറമേൽ മൂത്തകുഞ്ഞു | ൦ | ൧൪ | ൦ |
| ,, ചിറമെൽ ഇടിച്ചാണ്ടി കൊച്ചിട്ടിച്ചാണ്ടി | ൧ | ൧൪ | |
| ആലപ്പുഴ തെങ്ങുംമൂട്ടിൽ വറുഗീസു യൌസെപ്പ | ൨ | ൧൦ | ൨ |
| ,, കൻസർവൻസി ക്ലാർക്കു ജി. പീലിപ്പോസ | ൦ | ൧൭ | ൮ |
| ,, കെ. കോശി അബ്രാഹം വക്കീൽ | ൧ | ൧൪ | ൦ |
| ,, കെ. പി. ഇട്ടിഅയിപ്പ മുതൽപിടി | ൧ | ൧൪ | ൦ |
| കുന്നംകോട്ടു കാഞ്ഞിരക്കാട്ടു ബ. ഗീവറുഗീസ കത്തനാരു | ൧ | ൧൪ | ൦ |
| ബ. കടമ്പനാട്ടു പള്ളിയോഗത്തിൽനിന്നും | ൨ | ൧൪ | ൦ |
| ബ. കാരിച്ചാൽ പള്ളിയോഗത്തിൽനിന്നും | ൧ | ൧൩ | ൮ |
| ബ. പള്ളിപ്പാട്ടു പള്ളിയോഗത്തിൽനിന്നും | ൧ | ൧൩ | ൮ |
| ബ- കരുവാററാ പള്ളിയോഗത്തിൽനിന്നും | ൨ | ൮ | ൦ |
| മേപ്രാ പുതിയോട്ടു ചാക്കൊ | ൧ | ൦ | ൦ |
| ,, എലഞ്ഞിമൂട്ടിൽ കുഞ്ഞമ്മൻ | ൧ | ൧൪ | ൦ |
| ,, ചാത്താന്ത്ര കൊച്ചിട്ടികുരുള | ൧ | ൧൪ | ൦ |
| ബ- മേപ്രാ പള്ളിയോഗത്തിൽ നിന്നും | ൧ | ൧൩ | ൮ |
| മേപ്രാ പുതിയോട്ടു മൂന്നാമടത്തു പുത്തൻപുരക്കൽ കുരുവിള കൊച്ചിട്ടികുരുവിള | ൧ | ൧൪ | ൦ |
| ബ- കാളികാവുങ്കൽ ചെറിയപള്ളിയോഗത്തിൽനിന്നും | ൦ | ൭ | ൦ |
| നിരണം വെഴലിൽ പൌലൊസ | ൧ | ൦ | ൦ |
| ,, കുറിച്ചെരുത്തു കുഞ്ഞു | ൧ | ൧൩ | ൮ |
| ,, ചക്കാലപ്പുറമ്പിൽ കൊച്ചിട്ടി | ൧ | ൧൪ | ൦ |
| ,, മട്ടയ്ക്കൽ പുതുക്കരിയിൽ കൊച്ചുപെരുമാൾ വൈദ്യൻ | ൧ | ൧൪ | ൦ |
| ,, മട്ടയ്ക്കൽ അച്ചൻ | ൧ | ൧൪ | ൦ |
| ,, തൈക്കടവിൽ മൂത്തകുഞ്ഞു | ൧ | ൧൩ | ൮ |
| ,, പള്ളിയോഗത്തിൽനിന്നും | ൨ | ൦ | ൦ |
| ,, കൊക്കൊടിതമാമ്മൻ | ൧ | ൦ | ൦ |
| ,, കടമ്പങ്കേരിൽ പൂവൻവേലിൽ നൈനാ | ൧ | ൦ | ൦ |
| ...ാർ പുത്തൻപുരയ്ക്കൽ പോത്തൻ | ൧ | ൦ | ൦ |
| ...പള്ളകൊലിൽ ചാക്കൊ | ൧ | ൦ | ൦ |
| ...ടത്തു പുത്തൻപള്ളിയോഗത്തിൽനിന്നും | ൧ | ൧൩ | ൮ |
| തേക്കിൽ തൊമ്മി (ശേഷം അടുത്തതിൽ) | ൧ | ൦ | ൦ |

# മലങ്കര ഇടവക പത്രിക

പുസ്തകം ൫.] ൧൮൯൬ ഹ്സീറൊൻ (മിഥുനം) [ലക്കം ൬

## പാപ്പായുടെ സർവ്വാധിപത്യം.

(൨)

ഇനി പത്രോസിനു റോമ്മാ സഭ പറയുന്ന അധികാരങ്ങൾ എല്ലാം ഉണ്ടായിരുന്നു എന്നു തന്നെ വിചാരിക്കാം. എന്നാൽ പാപ്പായ്ക്കു എന്തു?. പിന്തുടൎച്ചാവകാശം പാപ്പായ്ക്കു കൊടുത്തു എന്നു വേദതെളിവു എവിടെ?. ഒരുവേള പാപ്പായ്ക്കുണ്ടായിരുന്നാൽ അവക്കുമാത്രമെ ഉള്ളെളാ.

പത്രോസ തൻെറ സിംഹാസനം സ്ഥാപിച്ചതു അന്ത്യോഖ്യായിൽ ആയിരുന്നു. അന്ത്യോഖ്യായുടെ ഈ പ്രാധാന്യത വേദപുസ്തകത്തിൽ നിന്നു എടുക്കാവുന്നതുകൂടാതെ റോമ്മാസഭയും സമ്മതിക്കുന്ന കാൎയ്യമാകുന്നു. പത്രോസ അന്ത്യോഖ്യായിൽ സിംഹാസനം സ്ഥാപിച്ച നാൾ എന്നുപറഞ്ഞു ആണ്ടുതോറും ഫെബ്രുവരിമാസം (കുംഭം) ൨൨-ാംനു റോമ്മാസഭ ഒരു പെരുനാൾ ആഘോഷിച്ചു വരുന്നു. (മാന്നാനം പഞ്ചാംഗം നോക്കുക) നേരെ മറിച്ചു റോമ്മായിൽ സിംഹാസനം സ്ഥാപിച്ച നാളും പെരുനാളും റോമ്മാക്കാൎക്കു പോലും ഇല്ല. അപ്പോൾ പത്രോസിൻെറ തക്മററ അനന്തിരവൻ അന്ത്യോഖ്യായിലൊ റോമ്മായിലൊ? അന്ത്യോഖ്യായിൽ സിംഹാസനം സ്ഥാപിച്ചു ഏഴുവൎഷം അവിടെ ഇരുന്നു ഭരിച്ചു എന്നും പിന്നിടു റോമ്മായിൽ പോയി ൨൫ വൎഷം ഭരിക്കയും അന്ത്യോഖ്യായിലെ സിംഹാസനം റോമ്മായിൽ ആക്കുകയും ചെയ്തു എന്നുമാണ റോമ്മാസഭ ഉപദേശിക്കുന്നതു. ഇതു തന്നെ ഞാൻ പറയുന്ന ഒരു പൊണ്ണകാൎയ്യവും അപഹരിച്ചെടുത്ത അധികാരവും മാത്രമാകുന്നു. പത്രോസ അന്ത്യോഖ്യായിൽ സിംഹാസനം സ്ഥാപിച്ചു പിന്തുടൎച്ചക്കാരനേയും നിയമിച്ച ശേഷം സുവിശേഷവേലയ്ക്കായി പല സ്ഥലങ്ങളിലും സഞ്ചരിച്ചു. ആ കൂട്ടത്തിൽ റോമ്മായിലും പോയിരിക്കാം, അവിടെ വച്ചു ക്രൂരനായ ഒരു രാജാവിനാൽ കൊല്ലപ്പെട്ടിരിക്കാം. ഒരുവേള അദ്ദേഹം റോമ്മായിൽ വച്ചു മരിച്ചിരുന്നാലും അതുകൊണ്ടു റോമ്മാ മേല്പട്ടക്കാരനു പ്രാധാന്യതയുണ്ടായി എങ്കിൽ

ക്രിസ്തു യെറുശ്ലേമിൽ മരിച്ചതു കൊണ്ടു യെറുശ്ലേം മേല്പട്ടക്കാരനു എത്ര അധികം പ്രാധാന്യം ഉണ്ടാകണം. അന്ത്യോഖ്യാസിംഹാസനം റദ്ദാക്കിയെങ്കിൽ അതിന്റെ തിരുനാൾ ഘോഷിക്കുന്നതു അസംബന്ധമല്ലയൊ.

അതുകൊണ്ടു ഇനി ആലോചിപ്പാനുള്ളതു റോമ്മാക്കാർ പറയുന്നതുപോലെ പത്രോസ ൨൫ വഷം റോമ്മാപ്പട്ടണത്തിൽ താമസിക്കയും സിംഹാസനം സ്ഥാപിക്കയും പിന്തുടച്ചയെ ഉറപ്പിക്കയും ചെയ്തിട്ടുണ്ടോ എന്നാകുന്നു. ശ്രദ്ധ: പത്രോസ കാലം ചെയ്തതു ക്രിസ്ത്വാബ്ദം ൬൭-ൽ എന്നാണ റോമ്മാസഭ പറയുന്നതു. ആ സ്ഥിതിക്കു ൪൧ലൊ ൪൨ലൊ അദ്ദേഹം റോമ്മായിൽ സിംഹാസനം സ്ഥാപിക്കയും താമസിപ്പാൻ തുടങ്ങുകയും ചെയ്തിരിക്കണം. ശ്രദ്ധ: പൌലൊസ മനസ്സുതിരിഞ്ഞതു റോമ്മാസഭയിലെ പ്രധാന കണക്കന്മാരുടെ അഭിപ്രായപ്രകാരം ൩൪-ൽ ആയിരുന്നു. മനസ്സുതിരിവിന്റെ ശേഷം മൂന്നുവഷം കഴിഞ്ഞപ്പോൾ പൌലൂസു പത്രോസിനെ കാണ്മാൻ യെറുശ്ലേമിലേക്കു പോകയും ൧൫ ദിവസം അവിടെ താമസിക്കയും ചെയ്തു. (ഗലാ- ൧-൧൮) അപ്പോൾ ൪൨-ാമാണ്ടിൽ പത്രോസ റോമ്മായിക്കു പോയിട്ടില്ലന്നു കാണുന്നു. പൌലൂസിന്റെ യെറുശ്ലേമിലേക്കുള്ള ഈ യാത്രയും അവിടെവച്ചുണ്ടായ സംഭവവും നടപ്പ്- ൯ അ. ൨൬ മുതൽ ൩൦ വരെ വാക്യങ്ങളിൽ പറഞ്ഞിരിക്കുന്നു. ഈ സംഭവങ്ങളുടെ ശേഷം പത്രോസിന്റെ ചരിത്രം ആ അദ്ധ്യായത്തിലും അടുത്ത അദ്ധ്യായത്തിലും പറഞ്ഞിട്ടുള്ളതു വായിച്ചാൽ പത്രോസ ലിദ്ധായിലും യോപ്പായിലും കേസറിയായിലും സഞ്ചരിച്ചതായി കാണുന്നു. ഈ സഞ്ചാരത്തിൽ യോപ്പായിലും കേസറിയായിലും വളരെ ദിവസങ്ങൾ താമസിക്കയും ചെയ്തു. (നട-൯അ-൪൩. ൧൦അ-൪൮) പത്രോസ കേസറിയായിൽനിന്നു വീണ്ടും യെറുശ്ലേമിലേക്കു വന്നു. (൧൧. ൨)

ഇവിടെ ഒന്നാലോചിപ്പാനുണ്ടു. ൪൨-ാമാണ്ടും അടുത്ത വഷത്തിലുമായി പത്രോസ ലിദ്ധാ, യോപ്പാ മുതലായ നിസ്സാരപട്ടണങ്ങളിൽ സഞ്ചരിച്ചവിവരം നടപ്പുപുസ്തക കത്താവു വിവരമായി എഴുതിയിരിക്കുന്ന സ്ഥിതിക്കു ആ ഇടയ്ക്കു റോമ്മായിൽ പോകയും സിംഹാസനം സ്ഥാപിക്കയും ചെയ്തിരുന്നാൽ മിണ്ടാതിരിക്കുമൊ. എന്നതിൽ പ്രത്യേകിച്ചു സിംഹാസനസ്ഥാപന തന്റെ അധികാരത്തെ ലോകാവസാനത്തോളം പാപ്പാമാർ വഴിയായി നിലനിത്തി ആത്മാക്കളുടെ രക്ഷയ്ക്കു ഏകമാഗ്ഗമായ കീഴ്‌വഴക്കത്തെ നിത്തുവാനുള്ള രക്ഷാവഴിയെ സ്ഥാപിച്ച പ്രവൃത്തിയായിരിക്കുന്ന സ്ഥിതിക്കു ഈ സാരമായ കാൎയ്യം വേദപുസ്തകകത്താവു മറന്നുകളയുന്നതല്ല. അതിനാൽ ൪൨-ലും ൪൩-ലും പത്രോസ പലസ്തീനിൽതന്നെ സഞ്ചരിച്ചതെയുള്ളു എന്നു പ്രത്യക്ഷമാണ.

ഇതിന്റെ ശേഷം ഹേറോദേസു രാജാവിന്റെ മരണത്തിനു അല്പംമുമ്പു അവൻ പത്രോസിനെ യെറുശ്ലേമിൽ കാരാഗ്രഹത്തിൽ വച്ചതായി ൧൨-ാം അദ്ധ്യായത്തിൽ വായിക്കുന്നു. ഹേറോദേസിന്റെ മരണം ൪൪-ൽ ആണെന്നു കാലഗണിതക്കാർ പറയുന്ന സ്ഥിതിക്കു ൪൪

വരെ പത്രോസ റോമ്മായിക്കു പോയിട്ടില്ല.

അനന്തരം ഗലാത്തി ൨-ാം അദ്ധ്യായം ൧-ാം വാക്യപ്രകാരം ൧൪ വൎഷം കഴിഞ്ഞ ശേഷം അതായത ൫൧-ാമാണ്ടിൽ യെറുശ്ലേമിൽ അപ്പൊസ്തോലന്മാരുടെ സൂനഹദോസ ഉണ്ടായിരുന്നു. (നട-൧൫) ഈ സമയത്തും പത്രോസ യെറുശ്ലെമിൽ സംഘത്തിൽ പ്രസംഗിക്കുന്നതായി വായിക്കുന്നു. (൧൫-൭) അപ്പോൾ ൫൧-ാമാണ്ടുവരെ പത്രോസ റോമ്മാ പട്ടണത്തിൽ പ്രവേശിച്ചില്ലന്നു വരുന്നുവല്ലൊ. ഇതിന്റെശേഷം പത്രോസ അന്ത്യോഖ്യായിൽ പോയിരുന്നുഎന്നും അവിടെവച്ചുപൌലൂസുമായി കണ്ടു എന്നും പൌലൂസു സാക്ഷിക്കുന്നു. (ഗലാ-൨-൧൧)

അപ്പോൾ പ്രിയ വായനക്കാരാ! പത്രോസ ൨൫ വൎഷം റോമ്മായിൽ താമസിച്ചു സൎവ്വാധിപത്യം വഹിച്ചു എന്നു പറയുന്ന റോമ്മാസഭയുടെ പ്രസ്താവനയ്ക്കു തെളിവു എവിടെ?. അദ്ദേഹത്തിന്റെ ജന്മം പലസ്തീനിൽ ആയിരുന്നു എന്നു മേലുദ്ധരിച്ച വേദസാക്ഷികൾ മതിയായ തെളിവാകുന്നു. ലോകതലസ്ഥാനമെന്നപോലിരുന്ന ആ മഹാപട്ടണത്തിൽ ഒന്നല്ല, പത്തല്ല, ഇരുപത്തഞ്ചു വൎഷം താമസിച്ചെന്നു പറയുന്ന കഥ വേദംകൊണ്ടു തെളിയുന്നില്ലന്നു മാത്രമല്ല, വേദം നിഷേധിക്കുന്നു. റോമ്മാ സഭയുടെ കഥ അവരുടെ അനേക ക്രുദാശകളുള്ളങ്ങളിൽ ഒന്നുമാത്രമാണെന്നു പറവാൻ വേറെ തെളിവു വേണമൊ.

ഇനി വേറൊരു വിധത്തിൽ വേദസാക്ഷി പറയാം. പെന്തിക്കുസ്തിനാളിൽ യെറുശ്ലെം പട്ടണത്തിൽവച്ചു സുവിശേഷപ്രസംഗം കേട്ടു വിശ്വസിച്ച ചില ക്രിസ്ത്യാനികൾ റോമ്മാപ്പട്ടണത്തിൽ ഉണ്ടായിരുന്നതിനാൽ അവൎക്കു പൌലൂസു ലേഖനം എഴുതി അയച്ചു. മിക്ക ലേഖനങ്ങളിലും ഇന്നടത്തെ സഭയ്ക്കു എഴുതുന്നു എന്നു തലവാചകം പറഞ്ഞിരിക്കെ ഈ ലേഖനത്തിൽ 'സഭ' എന്ന പദം വിട്ടു "വിളിക്കപ്പെട്ട ശുദ്ധിമാന്മാൎക്കു" എന്നു പേർവച്ചു എഴുതിയിരിക്കുന്നു. മേല്പട്ടക്കാരൊ പട്ടക്കാരൊ റോമ്മായിൽ ഉണ്ടായിരുന്നില്ലെന്നു ഇതുകൊണ്ടു ഊഹിക്കേണ്ടിയിരിക്കുന്നു. "നിങ്ങൾ സ്ഥിരപ്പെടേണ്ടതിന്നു ഞാൻ നിങ്ങൾക്കു ആത്മസംബന്ധമായ വരം തരേണ്ടതിനു നിങ്ങളെ കാണ്മാൻ വാഞ്ഛിക്കുന്നു", എന്നു റോമ്മാ ൧- ൧൧-ൽ പറയുന്നതു ആലോചിക്കുമ്പോൾ റോമ്മായിൽ ഉണ്ടായിരുന്ന ക്രിസ്ത്യാനികൾ ആത്മവരമാകുന്ന കഹനൂസായ്യും ഭരണവും കൂടാതിരുന്നു എന്നുള്ള അഭിപ്രായം പ്രബലീകരിക്കുന്നു. പത്രോസ റോമ്മായിൽ പാപ്പാസ്ഥാനം വഹിച്ചിരുന്നു എങ്കിൽ പൌലൊസിന്റെ ഈ വാഞ്ഛ എന്തുമാത്രം അസംബന്ധമാണെന്നു പറയണമൊ. പ്രധാന മേല്പട്ടക്കാരനും മിശിഹായുടെ വികാരിയുമായ പത്രോസ സൎവ്വാധികാരം വഹിച്ചുകൊണ്ടു റോമ്മായിൽ വസിച്ചിരുന്നു എന്നു പറയുന്നപക്ഷം അതിനെ നിരാകരിച്ചുംകൊണ്ടു വേറൊരു ആത്മവരം കൊടുക്കുവാൻ പൌലൂസ വിചാരിക്കുമൊ. "ഞാൻമറ്റൊരുത്തന്റെ അടിസ്ഥാനത്തുമ്മേൽ പണിയാതിരിപ്പാൻ വേണ്ടി ക്രിസ്തുവിന്റെ പേർ വിളിക്കപ്പെടാത്ത സ്ഥലത്തു പ്രസംഗിക്കുന്നു", എന്നു റോമ്മാ ൧൫- ൨൦-ൽ ഈ ശ്ലീഹാ തന്നെ കല്പിച്ചിരിക്കുന്ന സ്ഥിതിക്കു

ശ്ലൂഢ: പത്രോസ റോമ്മായിൽ പോകയും സഭ സ്ഥാപിച്ചു ഭരിക്കയും ചെയ്തിരുന്നുഎങ്കിൽ അവിടെക്കു പൌലൂസ പോകുന്നതല്ലെന്നു തീൎച്ചയാകുന്നു. ക്രിസ്ത്വാബ്ദം ൪൨-ാമാണ്ടുമുതൽ ൬൭-ാമാണ്ടുവരെ പത്രോസ റോമ്മായിൽ മേലദ്ധ്യക്ഷനായി താമസിച്ചു സഭ സ്ഥാപിക്കയും ആത്മവരങ്ങളെ കൊടുക്കയും സിംഹാസനം ഉറപ്പിക്കയും പാപ്പാച്ചന്മാർ വഴിയെ രക്ഷയുള്ളു എന്നു പഠിപ്പിക്കയും ചെയ്തിരുന്നു എങ്കിൽ ക്രിസ്തുവിന്റെ നാമംപോലും വിളിക്കപ്പെടാത്ത സ്ഥലത്തുമാത്രം പ്രസംഗിക്കുന്നവനായ പൌലൊസ റോമ്മായിൽ പോകുവാനും ആത്മവരം കൊടുക്കുവാനും വാഞ്ചിക്കയൊ പരിശുദ്ധാത്മാവു അവനെ അങ്ങോട്ടയക്കയൊ ചെയ്യാൻ ഇടയില്ല. റോമ്മാലേഖനം എഴുതപ്പെട്ട ൫൮-ാമാണ്ടുവരെ പത്രോസ ആ പട്ടണത്തിൽ ചെന്നിട്ടില്ലെന്നു ഇതുകൊണ്ടു തീൎച്ചപ്പെടുന്നു. അല്ലെങ്കിൽ ൧൬ വൎഷം പത്രോസ റോമ്മായിൽതാമസിച്ചിട്ടും ക്രിസ്തുവിനെക്കുറിച്ചു ഒരുപ്രസംഗവും നടത്താതെയും വരങ്ങളെ കൊടുക്കാതെയും ഒളിച്ചിരുന്നു എന്നു പറയേണ്ടിവരുന്നു. ഇതിൽ ആലോചിപ്പാനുള്ളതു വ്യാജം പറയുന്നതു ശ്ലൂഢ: പൌലൂസൊ റോമ്മാസഭക്കാരൊ എന്നാണു. റോമ്മാസഭ ഉപദേശിക്കുന്നപ്രകാരം പത്രോസ ൨൫ വൎഷം റോമ്മായിൽ പാപ്പാസ്ഥാനം നടത്തിയെന്നു സുബോധമുള്ളവരും സത്യംതിരക്കുന്നവരും സമ്മതിക്കണമെങ്കിൽ ശ്ലൂഢ: പൌലൂസിനെ വ്യാജക്കാരനായി എണ്ണണം. ആത്മവെളിപാടിനാൽ ലേഖനം എഴുതിയ പൌലൂസിന്റെമേൽ വ്യാജം ആരോപിക്കുവാൻ ഞങ്ങൾ തയ്യാറല്ല. റോമ്മാസഭ വഞ്ചന നാവുള്ളതും വ്യാജനിൎമ്മിതാവും കള്ള ഉപദേഷ്ടാവും ആണെന്നു മാത്രമെ ഇതിൽ നിന്നു പറവാൻ പാടൊള്ളു.

വീണ്ടും ശ്ലൂ: പൌലൂസ റോമ്മാക്കു എഴുതിയ ലേഖനത്തിൽ ആ പട്ടണത്തിൽ വസിച്ചിരുന്ന വിശ്വാസികളായ പലരെക്കുറിച്ചും സല്ക്കാരവാക്കുകൾ പറഞ്ഞിരിക്കുന്നു. അതുപോലെതന്നെ പിന്നീടു ഇദ്ദേഹം റോമ്മായിൽ താമസിക്കുമ്പോൾ എഴുതിയയച്ച പല ലേഖനങ്ങളിൽ അവിടെ ഉണ്ടായിരുന്ന ഓരൊ മഹാന്മാരുടെ പേരും സല്ക്കാരവും വിവരിച്ചിട്ടുണ്ടു. ഇതിൽഎങ്ങും പത്രോസിന്റെ നാമം വന്നിട്ടില്ല. പത്രോസ റോമ്മാപ്പട്ടണത്തിൽ ഉണ്ടായിരുന്നു എങ്കിൽ നിസ്സാരന്മാരായ ആളുകളെയും ആളുകളും സല്ക്കരിക്കുന്ന കൂട്ടത്തിൽ പത്രൊസിന്റെ പേർ വരാതിരിക്കുമൊ. പൌലൂസ റോമ്മായിൽ താമസിക്കുമ്പോൾ ലൂക്കോസുമാത്രമെ തന്റെ കൂടെ അവിടെ ഉണ്ടായിരുന്നൊള്ളു എന്നുപറയുന്നു. (൨ തിമൊ- ൪- ൧൧) പത്രൊസ ആദേശത്തുണ്ടെങ്കിൽ ഇങ്ങനെ പറയുമൊ?. പുറജാതികളുടെ സുവിശേഷം പൌലൂസിനും യഹൂദന്മാരുടെ സുവിശേഷം പത്രൊസിനും ഭരമേല്പിക്കപ്പെട്ടു എന്നുപൌലൂസ എഴുതിയിരിക്കുന്നതിന്റെ വാസ്തവം ആലോചിക്കുമ്പോൾ പുറജാതി പട്ടണമായ റോമ്മായിൽ പത്രോസിനെ കാണാത്തതു ആശ്ചൎയ്യമല്ല. പല ശതാബ്ദങ്ങൾക്കുശേഷം ഇല്ലാത്ത അവകാശം കിട്ടുവാൻവേണ്ടി പാപ്പാമാരും റൊമ്മാ പട്ടക്കാരും കൂടി പത്രൊസിനെ റോമ്മാക്കു

വലിയ്യവാൻ ചെയ്യുന്ന ശ്രമം ഇരുട്ടുകൊണ്ടടച്ച ഉറുട്ടപോലെ തെളി ഞ്ഞുപോകുന്നതാണെന്നു മേൽവിവരിച്ച ലക്ഷ്യങ്ങളാൽ ബോധപ്പെട്ടുന്നതാണ. തുടരും.

---

മരണാനന്തരാവസ്ഥ.

ഈ വിഷയത്തെ സംബന്ധിച്ച തുടന്നു പ്രസിദ്ധപ്പെടുത്തിയിരുന്ന പ്രസംഗങ്ങൾ കഴിഞ്ഞ മൂന്നു പത്രങ്ങളിൽ ചേക്കുവാൻ ചില സംഗതികളാൽ ഇടയായില്ല. എങ്കിലും ഇപ്പൊൾ വീണ്ടും ആരംഭിക്കുന്നു. ഈ പ്രാവശ്യം പൂൎവ്വപിതാക്കളിൽ ചിലരുടെ രേഖകളാണ് പറയുന്നതു.

൧. പൂൎവ്വപശ്ചിമസഭകൾ തമ്മിൽ ഭിന്നിപ്പാൻ ഹേതുവായ കല്ക്കദോനിയാ സൂന്നാദോസിനെക്കുറിച്ച എല്ലാവരും കേട്ടിരിക്കുമല്ലൊ. നീതിമാനായ ദീയസ്കോറോസു ബാവായുടെ മേൽ ൩ാം സംഘത്തിൽ ഒരു കുററം ആരോപിച്ചതു മരിച്ചുപൊയ ഒരു സ്ത്രീ അവളുടെ മരണശേഷം അവൾക്കുവെണ്ടി കുബ്ബാന ചൊല്ലുവാൻ കുറെപ്പണം ഈ ബാവായെ ഏല്പിച്ചിരുന്നുഎന്നും അദ്ദെഹം അതു ശരിയായി നടത്തിച്ചില്ലന്നും ആകുന്നു. ആ ഭാഗ്യവതിയായ സ്ത്രീയുടെ ഓൎമ്മക്കു വെണ്ടി ദൈവത്തിനു പ്രസാദമായ ഒരുധൂപംപോലും വച്ചില്ലന്നായിരുന്നു കുററം. ൧൪൦൦-ാമാണ്ടു മരിച്ചവൎക്കുവെണ്ടി കുബ്ബാന നടപ്പില്ലായിരുന്നു എങ്കിൽ ഇങ്ങനെ കുററാരോപണം സംഘത്തിൽ കൊണ്ടുവരികയില്ലല്ലൊ.

൨. ശുദ്ധ അഗസ്തീനോസ പറയുന്നതു: "ക്രിസ്തുവിൻെറ ശരീരരക്തങ്ങളുടെ സംസൎഗ്ഗത്തിൽ മരിച്ചവൎക്കു വെണ്ടി പ്രാൎത്ഥിക്കുന്നതു പിതാക്കന്മാരിൽ നിന്നു കിട്ടിയിട്ടുള്ളതും സഭ പൊതുവിൽ അംഗീകരിച്ചിരിക്കുന്നതും ആകുന്നു"

൩. പിതാക്കന്മാരിൽ നിന്നു ഈ മൎയ്യാദ പാരമ്പൎയ്യമായി കിട്ടിയിരിക്കകൊണ്ടു സഭയ്ക്കു അതിനെ ചെയ്യാതിരിപ്പാൻ പാടില്ലന്നു ശുദ്ധ എപ്പിപ്പാനിയൂസ വാദിക്കുന്നു.

൪. ശുദ്ധ ഈവാനിയൊസ പറയുന്നതു: ഈ ആചാരത്തിനു അപ്പൊസ്തോലന്മാരുടെ സമ്മതം ഉണ്ടു. "അപ്പൊസ്തോലർ തന്നെ ഈ ചട്ടം വച്ചിരിക്കുന്നു. അതു വൃഥാവല്ല".

൫. കുസ്തന്തീനോസ മഹാരാജാവിൻെറ കബറുങ്കൽ ജനങ്ങളും പട്ടക്കാരും കൂടി അയാളുടെ ആത്മാവിനുവേണ്ടി പ്രാൎത്ഥിച്ചു വന്നു എന്നു എവുസെബിയൂസിൻെറ ചരിത്രം സാക്ഷിക്കുന്നു.

൬. തെൎത്തുല്യാനൊസ സാക്ഷിക്കുന്നതു: "ഞങ്ങൾ മരിച്ചവൎക്കു വെണ്ടി അവരുടെ ജന്മ ദിവസത്തിൽ കുബ്ബാന അണയ്ക്കുന്നു". പിന്നെയും ഒരു വിധവയെക്കുറിച്ചു അദ്ദെഹം പറയുന്നതാവിതു: "അവൾ ഭൎത്താവു ഉറങ്ങിയ ദിവസത്തിൽ (മരണദിവസത്തിൽ) വൎഷം തോറും കുബ്ബാന ചൊല്ലിക്കുന്നു".

ഈ രേഖകളെ നോക്കിയാൽ ൨-ാം ശതാബ്ദംവരെ തുടരെ തുടരെയുള്ള തെളിവുകൾ നമുക്കു കാണാം.

ഇനി പുരാതന പള്ളിക്രമപുസ്തകങ്ങളെ നോക്കാം—ലോകത്തിലുള്ള പുരാതനസഭകളിൽ ഉപയൊഗിച്ചു വരുന്ന കുൎബ്ബാന തക്സാകളെ വിദ്വാന്മാരായ യൂറൊപ്യന്മാർ പരിശൊധിച്ചതിൽ അവ ഏറക്കുറെ നാലുക്രമങ്ങളിൽനിന്നു ഉത്ഭവിച്ചവയാണെന്നു തീരുമാനിച്ചിരിക്കുന്നു. അതായ്തു യാക്കോബ, മൎക്കൊസ, യൊഹന്നാൻ, പത്രൊസ ഈ പേരുകളെ സംബന്ധിച്ചുള്ള ക്രമങ്ങളെ അനുസരിച്ചാണ അനെകക്രമങ്ങൾ ഉണ്ടായതെന്നു പറയുന്നു. മൂലമായ ക്രമങ്ങളുടെ കാലം പരിശൊധിച്ചതിൽ ൩-ാം ശതാബ്ദത്തിന്റെ ആരംഭത്തിലും അതിനു മുമ്പും ഇവ നടപ്പുണ്ടായിരുന്നു എന്നു (ഞങ്ങളല്ല) യൂറൊപ്യവിദ്വാന്മാർ തീൎച്ചപ്പെടുത്തിയിരിക്കുന്നു. യാക്കൊബിന്റെ ക്രമത്തെക്കുറിച്ചു തന്നെ പറയാം. ഇതു യാക്കൊബായക്കാർ സദാപ്പൊഴും യൌനായക്കാർ ആണ്ടിൽഒരിക്കൽ യാക്കൊബിന്റെ പെരുനാൾ ദിവസവും പെരുമാറി വരുന്നു. കല്ക്കെദൊനിയാ സൂനഹദൊസിൽ യാക്കൊബായക്കാരും യൌനായക്കാരും തമ്മിൽ ഭിന്നിച്ചവരാണ. അതുകൊണ്ടു ആ സൂനഹദൊസിന്റെ കാലത്തിനു മുമ്പുതന്നെ ഈക്രമം നടപ്പില്ലായിരുന്നു എങ്കിൽ രണ്ടുകൂട്ടൎക്കും ഇതു അംഗീകരിക്കപ്പെട്ടതായിവരികയില്ലായിരുന്നു. ഇത്രയുംആലൊചിക്കുമ്പൊൾ ൪൦൦-ാമാണ്ടിടയ്ക്കു യാക്കൊബിന്റെ ക്രമം ഉണ്ടെന്നു വരുന്നു. പിന്നെ വേറൊരുവിധത്തിൽ പരിശൊധിച്ചപ്പൊൾ ൧൫൦-ാമാണ്ടിടയ്ക്കു ഇതുണ്ടായിരുന്നുഎന്നു അഭിപ്രായപ്പെട്ടിരിക്കുന്നു. മററുള്ളശാഖകളെക്കുറിച്ചും ഇതുപോലെ പരിക്ഷിച്ചു പ്രാചീനതസ്ഥാപിച്ചിരിക്കുന്നു.

ഈ എല്ലാവക കുൎബ്ബാനക്രമങ്ങളിലും മരിച്ചുപൊയവൎക്കുവെണ്ടിയുള്ള അപെക്ഷകൾ ധാരാളമുണ്ടു. സ്ഥലക്കുറവു കൊണ്ടും തക്കമില്ലാത്ത കാൎയ്യമാകകൊണ്ടും അവയിൽ നിന്നു ഇവിടെ പകൎത്തുന്നില്ല. ആകയാൽ കുൎബ്ബാനതക്സാകളെക്കുറിച്ചു മൊത്തമായി പറഞ്ഞാൽ യൂറൊപ്യന്മാരുടെ അഭിപ്രായപ്രകാരം ചുരുങ്ങിയ പക്ഷം ൧൫൦-ാമാണ്ടിടയ്ക്കു മരിച്ചവൎക്കുവെണ്ടി കുൎബ്ബാനചൊല്ലുന്നതു നടപ്പായിരുന്നു.

ഒരുഅംഗ്ലിയാപാദ്രി (കാനൊൻലക്കൊക്ക്) ഈ വിഷയംസംബന്ധിച്ചു പറയുന്നതാവിതു: ഒരുമനുഷ്യന്റെ മരണസമയം തന്നെ അവന്റെ പ്രവൃത്തിക്കുതക്കവണ്ണം അവനെ വിധിച്ചു എന്നും ആരെല്ലാം പ്രാൎത്ഥിച്ചാലും ആ വിധിയെ ഭെദപ്പെടുത്തുവാൻ പാടില്ലെന്നും വിചാരിച്ചാലും മരിച്ചവൎക്കു വെണ്ടി പ്രാൎത്ഥിക്കുന്നതു ആവശ്യമാകുന്നു. എന്തെന്നാൽ ദരിദ്രനും ധനവാനും യാചിക്കുന്നവനും കളപ്പുരയിൽ സകലപദാൎത്ഥങ്ങളും ശെഖരിച്ചിരിക്കുന്നവനും ഞങ്ങളുടെ ദിവസമുള്ള അപ്പം ഇന്നും ഞങ്ങൾക്കു തരണമെ എന്നു പ്രാൎത്ഥിക്കുവാൻ കടപ്പെട്ടിരിക്കുന്നവല്ലൊ. ഇതു പൊലെ ഒരു മനുഷ്യൻ നീതികരിക്കപ്പെട്ടിരുന്നാലും അവനുവേണ്ടി പ്രാൎത്ഥിക്കുന്നതു ആവശ്യവും നീതിയുമാകുന്നു.

തുടരും

## ദീപികാ ലേഖകന്റെ അസംബന്ധം.

ഇടവകപത്രികയിൽ ഇട്ടിതൊമ്മൻ കത്തനാരുടെ ജീവചരിത്രം പറഞ്ഞതിൽ സ്തുതിചൊവ്വാകപ്പെട്ട യാക്കോബായവിശ്വാസത്തിൽ അദ്ദേഹം മരിച്ചു എന്നു പറഞ്ഞ ഒരുവാക്കിനെ പിടിച്ചുംകൊണ്ടു ദീപികയിൽ ഒരു ലേഖകൻ പുറപ്പെടുവിച്ചതക്കത്തിനു കഴിഞ്ഞ പത്രികയിൽ സംക്ഷേപിച്ചു ഞങ്ങൾ സമാധാനം പറഞ്ഞിട്ടുണ്ടായിരുന്നു. ഇതുകൊണ്ടു അടങ്ങാതെ ദീപികയിൽ വേറൊരു ലേഖകൻ മുമ്പിലത്തെ ചെങ്ങാതിയെ പിൻതാങ്ങുവാൻ വന്നിരിക്കുന്നു. ഇദ്ദേഹം പളയും വിലങ്ങുംചങ്ങലയും മറ്റും പന്തായം വയ്ക്കുന്നില്ല. പന്തായം വച്ചതിനു കിട്ടിയ മറുപടി കണ്ടപ്പോൾ പൊന്നിന്റെ വിലക്കൂടുതൽ ഓർത്തു മിണ്ടാതിരിക്കയായിരിക്കാം.

പുതിയ ലേഖകന്റെ യുക്തികളെ ധൂളിപ്രായമാക്കുവാൻ തക്ക ലക്ഷ്യങ്ങൾ ഇല്ലാതില്ല. എങ്കിലും രക്ഷയ്ക്കു അത്യാവശ്യപ്പെട്ടതായി റോമ്മാ സഭ വിശ്വസിച്ചു വരുന്ന ഒരു വിഷയത്തെക്കുറിച്ചു കഴിഞ്ഞ പത്രികയിൽ ആരംഭിച്ച പ്രസംഗങ്ങൾക്കു എതുവാദങ്ങൾ സഹജീവി പുറപ്പെടുവിക്കാതിരിക്കയില്ലെന്നു വിചാരിക്കുന്നതിനാൽ നിസ്സാരമായ ഈ തക്കത്തിനുവേണ്ടി അധികസമയവും സ്ഥലവും വ്യയം ചെയ്യാൻ ഞങ്ങൾക്കു സ്വാതന്ത്ര്യമില്ലാതിരിക്കുന്ന സ്ഥിതിക്കു ചുരുക്കത്തിൽ മറുപടി പറവാനെ ഇപ്പോൾ നിവൃത്തിയുള്ളു.

പത്രാധിപ പ്രസംഗമായി സ്വീകരിച്ചു പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ദീപികാലേഖനത്തിൽ പ്രതിപാദിച്ചിരിക്കുന്ന പ്രധാന വിഷയങ്ങൾ- ൧- ഇട്ടിതൊമ്മൻ കത്തനാർക്കു അടുത്തു മുമ്പുണ്ടായിരുന്ന മെത്രാൻ മാർ അബ്രാഹം ആയിരുന്നതിനാൽ കത്തനാരുടെ വിശ്വാസം യാക്കോബായ ആയിരിക്കയില്ലെന്നും ൨- പണ്ടെതൊട്ടു മലങ്കരയ്ക്കു അന്ത്യോഖ്യായിൽനിന്നു മെത്രാന്മാരെ അയച്ചുവന്നു എന്നു കത്തനാർ പറഞ്ഞതായി പകത്തിയിരുന്ന എഴുത്തു വാസ്തവമല്ലെന്നും ൩- മാർ ഗ്രീഗോറിയോസിനു മുമ്പു യാക്കോബായവിശ്വാസം മലയാളത്തു ഇല്ലായിരുന്നു എന്നും ൪. യാക്കോബായ ഉപദേശം ഇവിടെ കൈക്കൊണ്ടതു "സ്തുതിചൊവ്വാകപ്പെട്ടതു" എന്നുള്ള ബോദ്ധ്യത്തിന്മേൽ അല്ല, നിവൃത്തിയില്ലാഞ്ഞിട്ടായിരുന്നു എന്നും ആകുന്നു.

൧. മാർ അബ്രഹാമിന്റെ വിശ്വാസം എന്തായിരുന്നു എന്നു ദീപിക പറയുന്നില്ല. റോമ്മായാണെന്നു വാദിക്കുമെന്നു തോന്നുന്നില്ല. നെസ്തോർ ആണെന്നു പറയുമായിരിക്കും. അതുമൂലം അദ്ദേഹത്തെ കൈക്കൊള്ളുവാൻ തക്കമുണ്ടായി എന്നും ഇവിടത്തെ പുരാതനവിശ്വാസത്തെ ഭേദപ്പെടുത്തുകയില്ലെന്നുള്ള കരാറിന്മേൽമാത്രം മാർ അബ്രാഹം കൈക്കൊള്ളപ്പെട്ടു എന്നുമുള്ള വിവരം ദീപിക അറിഞ്ഞിട്ടില്ലെങ്കിൽ ഇട്ടൂപ്പു ചരിത്രം ൧൨൨-ാം പുറം വായിക്കട്ടെ. അപ്പോൾ മാർ അബ്രാഹാമിന്റെ വിശ്വാസം എന്തായിരുന്നാലും അതുകൊണ്ടു ഇട്ടിതൊമ്മൻ കത്തനാരുടെ വിശ്വാസം യാക്കോബായ അല്ലെന്നു വ്യവസ്ഥപ്പെടുത്തുവാൻ പാടില്ലെന്നു വരുന്നുവല്ലൊ. അതിനുമുമ്പുള്ള മെത്രാന്മാരുടെ സ്ഥിതി ആലോചിച്ചാലും തരക്കേടില്ല. അതിനു മുമ്പുണ്ടായ മെത്രാന്മാരെല്ലാം കൽദായക്കാർ ആണെന്നായിരിക്കും ദീപികയുടെ അഭിപ്രായം. അതുകൊണ്ടു യാക്കോബായവിശ്വാസത്തിനു ഒരു ന്യൂനതയും ഇല്ല. എന്തെന്നാൽ കൽദായക്കാരിൽ യാക്കോബായക്കാരും നെസ്തോർവിശ്വാസികളും ഉണ്ടായിരുന്നു. ഈ ഭാഗം ആലോചിക്കുമ്പോൾ മെനെസീസു മെത്രാനെയൊ അയാളുടെ വാക്കു കേട്ടു ചരിത്രമെഴുതിയവരേയൊ സ്വീകരിപ്പാൻ പാടില്ല. എന്തെന്നാൽ കിഴക്കെ സഭകളെ ആക്രമിക്കുന്നതിനു കാരണമായി നെസ്തോർ ഇടത്തൂട്ട് എന്നൊരപവാദം ഇവിടത്തെ ക്രിസ്ത്യാനികളെക്കുറിച്ചു പറക ഈ റോമ്മാക്കൂട്ടരുടെ പതിവായിരുന്നു

കൽദായക്കാർ എന്നു വിളിക്കപ്പെടുന്ന ബാബേൽസിംഹാസനം അന്ത്യോക്യിനു കീഴായിരുന്നു എന്നുള്ളതിനു ദീപികയ്ക്കു തക്കമുണ്ടൊ അറിയുന്നില്ല. ഉണ്ടെങ്കിൽ വരാപ്പുഴവക "സത്യവേദചരിത്രം,, ൩൯൪-ം പുറങ്ങൾ നോക്കട്ടെ. ബാബേല്ക്കാർ ഇന്ത്യാ ഭരിച്ചതു അന്ത്യോഖിനു കീഴായിട്ടായിരുന്ന സ്ഥിതിക്കു അന്ത്യോഖ്യാവിശ്വാസം ഇവിടെ നൂതനമല്ലെന്നു അറിയാമല്ലൊ. ബാബേലിലെ ഒരു പാത്രിയർക്കീസു പിൻകാലത്തു നെസ്തോർവിശ്വാസം കൈക്കൊണ്ടതു ശരിതന്നെ. അതുകൊണ്ടു ബാബേൽ ഇടവകയെല്ലാം നെസ്തോറിൽ അകപ്പെട്ടിട്ടില്ല. ബർ എബ്രായാ പണ്ഡിതരുടെ പ്രസിദ്ധനാളാഗമം വായിച്ചാൽ ബാബേൽ സിംഹാസനം ഒരു നെസ്തോർശാഖയും അന്ത്യാഖിനുകീഴ ഒരു യാക്കോബായശാഖയും എന്നിങ്ങനെ രണ്ടായി നിലനിന്നുവന്നു എന്നു കാണാം. രണ്ടുക്കൂട്ടരും ഭരിച്ചിരുന്ന ജനങ്ങൾ കൽദായക്കാരുമായിരുന്നു. അപ്പോൾ ഇവിടെക്കു അയക്കപ്പെട്ടതു എതുശാഖക്കാർ ആണെന്നു വ്യവസ്ഥയായതെളിവു ദീപി

ക പറഞ്ഞിരുന്നെങ്കിൽ അവരുടെ അഭിപ്രായത്തിനു വല്ല വിലയും ഉണ്ടായിരുന്നേനെ. ഇതുകൊണ്ടു ഈ നാട്ടിൽ നെസ്തോർകാർ അശേഷം വന്നിട്ടില്ലെന്നു ഞങ്ങൾ വാദിക്കുന്നില്ല. രണ്ടുശാഖക്കാരും ചിലസമയം മേല്പട്ടക്കാരെ അയച്ചുവന്നു. നെസ്തോർ ശാഖയിൽനിന്നു തന്നെ വന്നാലും അവരെക്കുറിച്ചു ഈ നാട്ടുകാരുടെ വിശ്വാസം അവർ അന്ത്യോഖ്യയിനുകീഴുള്ള സത്യവഴിക്കാർ എന്നായിരുന്നു. ആകാലത്തിന്റെ സ്ഥിതിക്കു അറിവുകുറവും സഹവാസഭംഗവുംകൊണ്ടു നെസ്തോർ ഉപദേശം പഠിപ്പിച്ചാലും അതു യാക്കോബായ ഉപദേശമെന്നു ജനങ്ങൾ പരമാൎത്ഥത മൂലം വിചാരിച്ചുവന്നിരിക്കാം. ഇതിലേക്കുതെളിവുവേണമെങ്കിൽ ബുക്കാനാന്റെപുസ്തകം ൮൦൧-ാംപുറം വായിക്കട്ടെ. പൊൎത്തുഗീസുകാർ ആദ്യമായി ഇവിടെ വന്നപ്പോൾ "ഞങ്ങൾ ൧൨൦൦ വൎഷമായി അന്ത്യോഖിൽനിന്നു ഭരിക്കപ്പെടുന്നു" എന്നു നാട്ടുക്രിസ്ത്യാനികൾ അവരോടു പറഞ്ഞതായി ഈ മഹാൻ സാക്ഷിക്കുന്നു. ഈ ഭാഗം ആലോചിച്ചാൽ പറങ്കിക്കു മുമ്പുണ്ടായിരുന്ന മെത്രാന്മാർ ഒന്നുകിൽ ബാബേലിലെ യാക്കോബായ കാസോലിക്കാമാരാൽ അയക്കപ്പെട്ടവരൊ, അല്ല, നെസ്തോർകാരാൽ അയക്കപ്പെട്ടവർ ഉണ്ടായിരുന്നാലും നാട്ടുകാർ അവരെക്കുറിച്ചു വിശ്വസിച്ചുവരുന്നതു തങ്ങളുടെ സാക്ഷാൽ മേലദ്ധ്യക്ഷനായ അന്ത്യോഖിനു കീഴുള്ളവർ ആയിരുന്നു എന്നൊ തീൎച്ചപ്പെടുന്നു.

൮. ഇട്ടിതൊമ്മൻകത്തനാർ ജനിക്കുന്നതിനു മുമ്പുവന്ന പറങ്കികളോടു "ഞങ്ങൾ ൧൨൦൦ വൎഷമായി അന്ത്യോഖിൽ നിന്നു ഭരിക്കപ്പെട്ടുവന്നു" എന്നു ആ കത്തനാരുടെയും ശേഷം ക്രിസ്ത്യാനികളുടെയും പൂൎവ്വന്മാർ ധൈൎയ്യമായി പറഞ്ഞു എങ്കിൽ, അന്ത്യോഖ്യയിലെ ബ. പാത്രിയൎക്കീസ പണ്ടെതൊട്ടു നമുക്കു മേല്പട്ടക്കാരെ അയച്ചു ഭരിച്ചുവരുന്നു എന്നു അദ്ദേഹം എഴുതിയഎഴുത്തു അസംഭവ്യമൊ കൃത്രിമമൊ ആണെന്നു ദീപിക പറയുന്ന ആക്ഷേപം മുടന്തിയതാണെന്നു ഇനി സമ്മതിക്കരുതൊ.

൯. യാക്കോബായ വിശ്വാസം ഇവിടെ ഉണ്ടായതു ഗ്രീഗോറിയോസിന്റെ കാലം മുതലൊ എന്നു ഇനി നോക്കാം. മേല്പറഞ്ഞ ന്യായങ്ങളിൽ ഇതിനു ഉത്തരം ഉൾപ്പെട്ടിട്ടുണ്ടു. പോരെങ്കിൽ ഗെഡീസ, ഹഗ്, ഹൌവാൎഡ ഈ ചരിത്രം കൂടെ നോക്കുക. ൯-ം ൧൦-ം നൂററാണ്ടുകളിൽ യാക്കോബായ മെത്രാന്മാർ ഇവിടെ ഉണ്ടായിരുന്നു എന്നു ഇവർ സാക്ഷിക്കുന്നു. ൧൦-ാം ശതാബ്ദത്തിൽ യാക്കോബായവിശ്വാസം ബാബേൽമുതൽ ചീനംവരെ കിഴക്കെംകരയും ഇന്ത്യായിലും പ്രബലീകരിച്ചിരുന്നുഎന്നു ഇവർ പറയുന്നു. മലയാളം ഈഎല്ലുകകൾക്കു പുറത്തു അമ്മെറിക്കായിൽ ആണെന്നു പറവാൻ ദീപിക പുറപ്പെടുകയില്ലല്ലൊ. അപ്പൊൾ യാക്കോബായ വിശ്വാസത്തെ ഞങ്ങളുടെ അപ്പൂപ്പന്മാർ (ദീപിക പറയുന്നതുപോലെ) ശപിക്കയല്ലായിരുന്നു. അവരും ദീപികാധിപൻ ലേഖകൻ മുതൽ പേർ പിൻകാലത്തു മാൎഗ്ഗം അനുസരിച്ച കടക്കോടിയുടെയൊ മരക്കാന്റെയൊ അഞ്ഞൂററിക്കാരന്റെയൊ എഴുനൂററിക്കാരന്റെയൊ സന്തതി അല്ലെങ്കിൽ അവരുടെപിതാക്കന്മാരും യാക്കോബായ വിശ്വാസത്തെ വാഴ്ത്തി എന്നു പ്രത്യക്ഷപ്പെടുന്നു.

൰. യാക്കൊബായ ഉപദെശം ഇവിടെ കൈക്കൊണ്ടതു സ്തുതിചൊവ്വാക്കപ്പെട്ടതെന്നുള്ള വിശ്വാസത്തുമ്മേലൊ നിവൃത്തിയില്ലാഞ്ഞിട്ടൊ എന്നു ഇനി നോക്കാം. ഈ കാൎയ്യത്തിലും ദീപികയുടെ യുക്തി ബഹു കേമംതന്നെ. വാളും, തീയും, ദണ്ഡനസ്ഥലവും രാജബലവും കൊണ്ടു ഭേമിച്ചിരുന്ന റോമ്മാവിശ്വാസത്തെ വെടിഞ്ഞേച്ചു ഗ്രീഗോറിയോസിന്റെ യാക്കോബായ വിശ്വാസത്തെ കൈക്കൊള്ളണമെങ്കിൽ അതിന്റെ ഉദ്ദേശം വിശ്വാസം മാത്രമാണെന്നു നിശ്ചയിപ്പാൻ വലിയ ആലോചന വേണമെന്നില്ല. ഉപദ്രവിച്ചും ഭയപ്പെടുത്തിയും കീഴ്പ്പെടുത്തുവാൻ ഗവൎമ്മെണ്ടധികാരവും സ്വാധീനവും കൈക്കൂലികൊണ്ടു വശീകരിക്കുവാൻ തങ്കക്കാശു വച്ച കൊഴക്കട്ടയുംകൊണ്ടു നിന്നിരുന്ന റോമ്മാവൈദികന്മാരുടെ ഉപദേശത്തെ വെടിഞ്ഞു രണ്ടുംകൂടാതെ കേവലം യാചകന്റെ നിലയിൽ ഇരുന്ന അപരിചിതനായ ഒരു ഗ്രീഗോറിയോസിനെ കൈക്കൊള്ളണമെങ്കിൽ അദ്ദേഹത്തെക്കുറിച്ചു ഭക്തിയും സ്തുതിചൊവ്വാക്കപ്പെട്ടതു എന്നുള്ള വിശ്വാസവും കൂടാതെ എങ്ങനെ കഴിയും എന്നു ധരിപ്പിക്കുവാൻ ദീപികഎത്ര പ്രയത്നിച്ചാലും സാധിക്കയില്ല എന്നുമാത്രമല്ല, ൧൨൦൦ വൎഷമായി തങ്ങളെ അന്ത്യോഖ്യർ ഭരിച്ചു വരുന്നു എന്നു പറങ്കിയോടു ശങ്ക കൂടാതെ പറഞ്ഞവരുടെ മക്കളാണു ഗ്രീഗോറിയോസിനെ കൈക്കൊണ്ടതെന്നുകൂടെ ഓൎത്തിരിക്കണം.

പത്രികയുടെ ഒരു കഴിഞ്ഞ ലക്കത്തിൽ അന്ത്യോഖിൽനിന്നു ആദ്യംവന്നതു ഗ്രീഗോറിയോസാണെന്നും യാക്കോബായ വിശ്വാസം സംക്ഷേപിച്ചു പഠിപ്പിച്ചതു ഈവാനിയോസാണെന്നും ഞങ്ങൾ സമ്മതിച്ചിട്ടുണ്ടെന്നു ഒരു തെളിവുകൂടെ ദീപിക പറയു

ന്നുണ്ടു. ഞങ്ങളുടെ ആ ലേഖനം ചെറിയ അക്ഷരത്തിൽ ചേൎത്തിരുന്നതുകൊണ്ടു സഹജീവിക്കു കണ്ണുപററിയിട്ടില്ലായിരിക്കും. പറങ്കിയുടെ ഉപദ്രവശേഷം ആദ്യം വന്നതു ശ്രീഗോറിയോസാണെന്നും ശെംവാനിയോസ അനേകം റോമ്മാപള്ളികളെ തിരിച്ചെടുത്തു യാക്കോബായ ഉപദേശം സംക്ഷേപിച്ചു പഠിപ്പിച്ചു എന്നുമാണ ഞങ്ങൾ പറഞ്ഞതെന്നു കണ്ണാടിവച്ചു ഒരിക്കൽക്കൂടി വായിക്കുമ്പോൾ കാണാം. ഈവക കുയുക്തികൾകൊണ്ടു പിടിച്ചിടം സാധിക്കയില്ലെന്നു അറിഞ്ഞുകൊള്ളണം. യാക്കോബായ വിശ്വാസം ഇവിടെ കൈക്കൊണ്ടതു വിശ്വാസത്താൽ അല്ലെന്നു വരുത്തുവാൻ പുത്തൻകൂററുകാർ "ഏവരും യോജിച്ചു" പാപ്പായ്ക്കു അയച്ചതെന്നു പറഞ്ഞു ഒരു എഴുത്തു തെളിവായി ദീപിക കൊണ്ടുവന്നിരിക്കുന്നു. തിരുവാങ്കോട്ടു മുതൽ കന്യാകുമാരി വരെ പടൎന്നുകിടക്കുന്ന പുത്തൻകൂററുകാർ "ഏവരും" ചേൎന്നു ഇങ്ങനെ ഒരു എഴുത്തു പാപ്പായിക്കു എഴുതുവാൻ യോഗം കൂടിയതു എവിടെയായിരിക്കും- റോമ്മായിൽ തന്നെ ആയിരിക്കാം. ചുത്തമാന വാത്തിക്കാനിൽ ഇതു പോലെ അനേകം രേഖകൾ ഇരിപ്പുണ്ടു. അവയെ എല്ലാം വിശ്വസിക്കയെന്നുവച്ചാൽ ചില പുണ്യവാളന്മാൎക്കു ഇരട്ട തലകൾ ഉണ്ടായിരുന്നു എന്നും, പത്രോസു ശ്ലീഹാ മഹമ്മദിന്റെ ജനനത്തിനു മുമ്പെ തന്നെ അവന്റെ മാൎഗ്ഗത്തിൽ വിശ്വസിച്ചിരുന്നു എന്നുംകൂടെ സമ്മതിക്കേണ്ടി വരും. എന്തന്നാൽ ഒരു പരിശുദ്ധന്റേതെന്നു പറഞ്ഞു ഒന്നിലധികം തലയോട്ടുകൾ റോമ്മാപ്പള്ളികളിൽ ഉള്ളതിന്റെ കഥകൾ പറവാനുണ്ടല്ലൊ. പത്രോസിന്റെ സിംഹാസനമെന്നു പറഞ്ഞു ൧൮൬൭ വരെ ആണ്ടുതോറും ജനുവരിമാസം ൧൮-ാംനു- പ്രദൎശിപ്പിച്ചുവന്ന കസേര ഒരിക്കൽ പരിശോധിക്കപ്പെട്ടപ്പോൾ ഹെൎക്കുലിസു എന്ന പുരാണ ഗ്രീക്കു വിദ്വാന്റെ ൧൨ പരാക്രമങ്ങൾ കൊത്തപ്പെട്ടിരുന്നതായി കണ്ടു മാററി വയ്ക്കയും അനന്തരം ൧൯൭ വരെ പത്രോസിന്റേതായി വച്ചിരുന്ന രണ്ടാമത്തെ കസേര നാപ്പൊലിയാൻ പരിശോധിച്ചപ്പോൾ "ലായില്ലഹാ ഇല്ലള്ള മഹമ്മദള്ള റസൂറള്ളാ" എന്ന മഹമ്മദീയ വിശ്വാസപ്രമാണം കൊത്തപ്പെട്ടിരുന്നതായി കണ്ടു ലജ്ജിക്കയും ചെയ്ത വിവരങ്ങൾ ചരിത്രത്താൽ നിഷേധിക്കപ്പെടുവാൻ പാടില്ലാത്ത ലക്ഷ്യങ്ങൾ ആണല്ലൊ. ഈവക രേഖകൾ അനേകം റോമ്മായിൽ ഇരിപ്പുണ്ടെന്നു ഞങ്ങൾ പണ്ടെതന്നെ അറിഞ്ഞിട്ടുണ്ടു. അവയിൽ രണ്ടു മൂന്നു ചുമടു ഇങ്ങു വരുത്തിയാൽ ഇട്ടിത്തൊമ്മൻ കത്തനാരെ അറിയോസാക്കുവാനും യാക്കോബായ വിശ്വാസം ഇല്ലാതാക്കുവാനുംമററും ഒരു പ്രയാസവും ഉണ്ടായിരിക്കയില്ല.

വായനക്കാരുടെ അറിവിനു ഇതിൽ വേണ്ടടത്തോളം ന്യായങ്ങളുണ്ടു. അവരുടെ മുഷിച്ചിൽ വിചാരിച്ചു ഈ പ്രമേയത്തെ ഞങ്ങൾ സമൎപ്പിച്ചുകൊള്ളുന്നു.

---

## കല്യാണ വിരുന്നു. (തുടൎച്ച).

### സംഭാഷണം.

വിരുന്നിനു ക്ഷണിക്കപ്പെടുവാൻ വന്ന ഭൃത്യൻ അന്തൎദ്ധാനംചെയ്തതിന്റെശേഷം, ആ യൌവ്വനക്കാർ തങ്ങൾക്കു ലഭിച്ചിട്ടുള്ള സാമഗ്രികളോടുകൂടെ കല്യാണവീട്ടിലേക്കുള്ള യാത്രക്കൊരുക്കമായി. അവരിൽ ഒരുത്തനായ "ഉത്സാഹി" എന്നവൻ ഹെ, കൂട്ടരെ എഴുനെല്ക്കിൻ. നേരം പ്രഭാതമായി ഉറങ്ങിയതുമതി നമുക്കു ഇവിടെനിന്നും പുറപ്പെടണ്ടെ വേഗമാട്ടെ എഴുനേല്ക്കിൻ.

ശുദ്ധമതി—ഇപ്പഴിങ്ങോട്ടൊന്നു കിടന്നതല്ലെയുള്ളു. ഇത്രക്ഷണം നേരം വെളിച്ചയായൊ. ആട്ടെ- എന്നാൽ ആ "അലസൻ" സാറിനെയും പിണക്കി ചേട്ടനെയും കൂടെ ഒന്നുവിളിച്ചാട്ടെ.

അലസൻ—കൊള്ളാം നിങ്ങൾ എന്താണ പറയുന്നതു. മഴപോലെ പൊഴിയുന്ന ഈ മഞ്ഞത്ത പുറപ്പെടണമെന്നൊ- നല്ലശിക്ഷയായി- ഇപ്പൊഴത്തെ അധിദുസ്സഹമായ ഈ ശൈത്ര്യാ ഏററുകൊണ്ടു

നടന്നാൽ ക്ഷണനേരംകൊണ്ടു മരപ്പുപിടിച്ചു വഴിയിൽതന്നെകിടന്നു അകാല മരണം പ്രാപിക്കുന്നതിനു മറെറാന്നും കൂടിയെകഴിയു എന്നില്ല. അതിനാൽ ഏറെ താമസംകൂടാതെ നമുക്കെല്ലാവക്കും ഇവിടെ നിന്നു പോകണമെങ്കിലും ശൈത്യം സ്വല്പം നിങ്ങിട്ടാകട്ടെ എന്നാണ എന്റെ ഭാവം.

ശുദ്ധമതി—ഞാനും ഇതു വിചാരിക്കായിക അല്ല. സാർ പറഞ്ഞതുപൊലെ ഇപ്പൊൾ വെളിക്കിറങ്ങി നടക്കുന്നകാൎയ്യം പ്രയാസസാദ്ധ്യമായിട്ടുള്ളതാകുന്നു എങ്കിലും എല്ലാവരുടെയും ഇഷ്ടം പൊലെ ഇനിക്കും സമ്മതം തന്നെ എന്താ ഉത്സാഹികുഞ്ഞെ! നിന്റെ ഭാവം കേൾക്കട്ടെ.

ഉത്സാഹി—എനിക്കൊന്നും തോന്നുന്നില്ല. അതിരാവിലെ ഇവിടെനിന്നുതിരിച്ചാലെ അപകടമുള്ള സ്ഥലം പകലെ കഴിയു എന്നു അദ്ദേഹം വീണ്ടും വീണ്ടും പറഞ്ഞതു നിങ്ങളും കേട്ടിട്ടില്ലെ. അദ്ദേഹത്തിന്റെ ആജ്ഞാനുസരണം മററുള്ള എല്ലാകല്പനയെയും വിശ്വസിച്ചു വല്ലപ്പൊഴെങ്കിലും പുറപ്പെട്ടുമെന്നു ഭാവമുണ്ടെങ്കിൽ; രാവിലെ പുറപ്പെടണമെന്നുള്ള പ്രത്യേക കല്പനയെ ധിക്കരിക്കുന്നതു കേവലം അലൌകീകമെന്നു മാത്രമല്ല സ്വയംആരോപിതമായ ഒരു ആപത്തിനുകൂടി ഇതു മാൎഗ്ഗം ഉണ്ടാക്കിതീൎക്കുന്നതായിവരുന്നേക്കുമെന്നാണ എന്റെഅഭിപ്രായം.

പിന്നക്കി—ഉവ്വ. നീ പറഞ്ഞതു ശരി തന്നെ. ഇവിടെ താമസിക്കണമെന്നല്ലാ ഞങ്ങൾ പറയുന്നതു. ഇത്ര ധൃതിപിടിച്ചിട്ടാവശ്യമില്ലന്നത്രെ. ഇതാ കിഴക്കോട്ടൊന്നു നോക്കു. പ്രകാശിച്ചു തുടങ്ങിയതെയുള്ളു. ഒരു മണിക്കൂർനേരം കൂടി കഴിഞ്ഞാൽ സൂൎയ്യൻ ഉദിച്ചുപൊങ്ങും. അപ്പൊൾ കുറെ ഇളവെയിലും കാഞ്ഞു തണുപ്പും മാററിയുംവച്ചു തിരിച്ചാലും സമയം അത്രപൊയിപ്പൊയെന്നു പറയാനില്ല.

അലസൻ—അതല്ല. നാം ഇപ്പൊൾതന്നെ അങ്ങൊട്ടൊന്നു ചാടി പുറപ്പെട്ടാലും, മഞ്ഞിന്റെ അതികഠിനമായ ഈ ശൈത്യം നമ്മെ മുമ്പൊട്ടു വിടുവാൻ സമ്മതിക്കുകയില്ല. ഒരു വേള നാം വെളിക്കിറങ്ങി കുറെ നടക്കുമ്പൊൾ വെച്ചും വിറച്ചും നിരാശ്രയന്മാരായി വഴിയിൽ തന്നെ ഇരുന്നുപോയെക്കാനും മതിയാകും. പ്രത്യുത. രണ്ടൊ നാലൊ നാഴികകൂടി കഴിഞ്ഞുപുറപ്പെട്ടാൽ ഈവക ആപത്തുകൾക്കൊന്നിനും സംഗതിയാകാത്തതും ഇപ്പൊൾ പോകുന്നതിൽ നാലുനാഴിയത്തെ വഴികൂടെ അധികം ദൂരം പോകാവുന്നതുമാകയാൽ നാം ഇപ്പൊൾ വൃഥാ മൌഢ്യന്മാരെപ്പൊലെ ഇത്ര കഷ്ടപ്പെട്ടിട്ടെന്താണാവശ്യം.

ശുദ്ധമതി—ശരിതന്നെ. അത്ര കുഴപ്പീട്ട ആവശ്യമില്ലന്നാണ എന്റെയും ഭാവം.

ഉത്സാഹി—ഇനിക്കിതിനൊന്നിനും മനസ്സില്ല. ഞാൻ ഇതാ ഇപ്പൊൾ തന്നെ പുറപ്പെടുകയായി. നിങ്ങൾ വിചാരിക്കുന്നതുപോലെ ഇവിടെ താമസിക്കുകയാണങ്കിൽ ഈ ഉപകാരപ്രദമായ ദിവ്യസാധനങ്ങളെ സൌജന്യമായിതന്ന ആ ഗുണവാന്റെ കല്പനയെ മനഃപൂൎവ്വം നിഷേധിക്കുകയും എന്നു മാത്രമല്ല നമ്മുടെ ആശ കേവലം വിഫലീകരിക്കുകയും ചെയ്യും, നാം എത്രരാവിലെതിരിക്കുന്നുവൊ വഴി അ

ത്രക്ക എളുപ്പമായിതീരുമെന്ന പറഞ്ഞിട്ടുള്ളതിനെ നിങ്ങൾ ഓൎക്കുന്നില്ലെ. ആവിശേഷ വീട്ടിൽ ഒരുനാഴികമുമ്പുകൂട്ടി ചെന്നെത്തിയാൽ എത്രസന്തോഷവും ഭാഗ്യവും എന്ന വിചാരിപ്പിൻ. വഴിയുടെ ദുഷ്ഘടതയേയും സമയംപോകുന്നതിനെയുംവിചാരിച്ചിട്ടും വിരുന്നുഗൃഹത്തിലെ സൌഭാഗ്യാതികളെ ഓൎത്തിട്ടും ഉദിക്കുന്നതുവരെ ഇവിടെനിന്ന താമസിപ്പാൻ ഇനിക്ക ഒട്ടും മനസ്സില്ല. അതിനാൽ നിങ്ങളിൽ വല്ലവൎക്കും എൻെറകൂടെ പോരുവാൻ മനസ്സുണ്ടെങ്കിൽ ഇറങ്ങിവാ- നമുക്ക പോകാം.

ശുദ്ധമതി—നീ ഈ പറയുന്നതാണ പരമാൎത്ഥം. വിലമതിക്കാവതല്ലാത്ത ഈ ഉപകരണങ്ങളെ അപേക്ഷകൂടാതെ തരുവാൻ മനസ്സായ അദ്ദേഹം വിപത്തുഭവിക്കുന്നതായ ഒരുനിയമത്തെ നമുക്കായി ശേഷിപ്പിക്കുമെന്ന വിശ്വസിപ്പാൻ പാടില്ല- പക്ഷെൽ നമ്മെ ഒന്നപരീക്ഷിക്കാനായിരിക്കുമൊ ഇപ്രകാരമുള്ള ഒരു നിയമത്തെ ഉണ്ടാക്കിയതെന്നും അറിഞ്ഞുകൂടാല്ലൊ. അതിനാൽ നിൻെറകൂടെഞാനുംപോരാമെന്നുറച്ചു

ഉത്സാഹി—കൊള്ളാം. നമുക്ക ഒന്നിച്ചുതന്നെ പോകാം. ഇപ്പൊൾ തന്നെ നേരം ഉദ്ദേശം പുലൎന്നുപോയി എങ്കിലും ഒരു വിനാഴിക ഇനി ഇവിടെ താമസിക്കേണ്ടാ. ഇങ്ങനെ അവർ രണ്ടു പേരും തങ്ങളുടെ വടിവാളും അപ്പപാത്രവും കുപ്പായവുമെല്ലാം എടുത്തു ശൂന്യസ്ഥലത്തിനുനേരെ നടന്നു. അപ്പൊൾ "പിണക്കി" അവരെനോക്കി ചിരിച്ചുംകൊണ്ടു, മഞ്ഞിൻെറ ഈ ശൈത്യകാഠിന്യത്തിൽ നല്ലോരുവീട്ടുവിട്ടു വെളിക്കിറങ്ങി നടക്കാൻ ഉത്സാഹിക്കുന്ന നിങ്ങൾ എന്തൊരു മൃഗ പ്രായന്മാരാണ. മൃഗങ്ങൾകൂടി ഇപ്പഴെറങ്ങുകയില്ലല്ലൊ. വൈദുഷ്യം നാഗരികത്വം മുതലായ സൽഗുണങ്ങൾ വിളങ്ങിയിരിക്കുന്ന ഈ പരിഷ്കാരകാലത്തു നിങ്ങൾ ഇത്ര വിവേകശൂന്യന്മാരായിപോയതിലാണ ആശ്ചൎയ്യം. എടാ കുഞ്ഞുങ്ങളെ ഉദിക്കുന്നതിനു മുമ്പ നിങ്ങളെ വല്ലവരും വഴിയിൽവച്ചു കാണാമെങ്കിൽ നിശ്ചയമായി നിങ്ങൾ പോയന്മാരും മറിപ്പന്മാരുമാണന്ന പറയുന്നതിനു ഒട്ടുംസംശയിക്കുകയില്ല നിങ്ങൾ അത്ര പേടിച്ചിട്ടാവശ്യമില്ല. പതിനൊന്നാം മണിനേരത്തു ചെന്നെത്തുന്നവരൊട്ടുകൂടിപോയാലും മതിയാകുമെന്നുണ്ടല്ലൊ. അതിനാലും ഇത്ര ധൃതിവച്ചിട്ടാവശ്യമില്ല. ഇനിഒക്കെ നിങ്ങളുടെ മനസ്സുപൊലെ. ഞങ്ങൾ പറയാനുള്ളതു പറഞ്ഞുകഴിഞ്ഞു. ഞങ്ങൾ രണ്ടായാലും കുറെ താമസിച്ചെയുള്ളു. പക്ഷെ നിങ്ങൾ അവിടെ എത്തുന്ന നിമിഷത്തിൽ ഞങ്ങളുംകൂടെ ഉണ്ടായിരിക്കും. അതിനു തൎക്കമില്ല. ഒരുവേള മുമ്പന്മാർ പിമ്പന്മാരും പിമ്പന്മാർ മുമ്പന്മാരുമായിതീൎന്നേക്കുമെന്നുകൂടി ഓൎമ്മയുണ്ടായിരിക്കണം. "ശുദ്ധമതി" ഇതുകേട്ടു പരമാൎത്ഥമെന്ന കരുതി നിന്നുകളവാൻതുടങ്ങി. അപ്പൊൾ "ഉത്സാഹി" അവൻെറ കൈയ്ക്കുപിടിച്ചു വഞ്ചകമായ ഈ ഉപദെശത്തിനു ശ്രദ്ധ കൊടുക്കരുതെന്നു പറഞ്ഞു രണ്ടുപെരും കൂടി വേഗം മുമ്പൊട്ടു നടന്നു. അവർ തങ്ങളെ അനുസരിക്കാതെ പൊകയാണന്നു "പിണക്കി" കണ്ടാറെ ചിരിയും പരിഹാസവും നിൎത്തി ശകാരം തുടങ്ങി. അതും അവരത്രെ പ്രമാണിക്കുന്നില്ലന്നുകണ്ടു കല്ലു പെറുക്കി എറിഞ്ഞു ഉപദ്രവിച്ചു തുടങ്ങി. ഇതുകണ്ടു

"ശുദ്ധമതി" തിരിഞ്ഞുനിന്ന അവരോട്ട സംസാരിപ്പാൻ ഭാവിച്ചു. എന്നാൽ "ഉത്സാഹി" അവന്റെ കൈയ്ക്ക വീണ്ടുംപിടിച്ചു മുമ്പൊട്ട ഓടി അവർ കുറെ നടന്നപ്പൊൾ തങ്ങളെ അസഹ്യപ്പെടുത്തിയതായ അവന്റെ ദുർഭാഷിതങ്ങൾ പിന്നെ അവർ കേട്ടതുമില്ല.

ഇങ്ങനെ അവർ രണ്ടു പെരും ചെറുപൈതങ്ങളുടെ മാതിരി വൎത്തമാനവും പറഞ്ഞു നടന്നുകൊണ്ടിരിന്നു. ഹാ- എന്റെ ഉത്സാഹികുഞ്ഞെ, ഈ യാത്ര എത്രനാൾ പിടിക്കും. ഇതിന്റെ അവസാനം കാണ്മാൻ ഇനിക്കു വൈകുന്നു.

ഉത്സാഹി—ഇതിന്റെ അറുതിയെകുറിച്ചു വിചാരിപ്പാൻ ഞാൻ ഇതുവരെ തുടങ്ങിയില്ല. ഇപ്പൊൾ തിരിച്ചതല്ലെയുള്ളു. വഴി വളരെ വഴുവഴുപ്പും ദുഷ്ടവുമുള്ളതാകയാൽ ഇതിന്റെ അവസാനത്തുങ്കൽ എത്തെണമെങ്കിൽ കുറെ പരിശ്രമിച്ചെ ഒക്കത്തൊള്ളു എന്നാണ തോന്നുന്നതു.

ശുദ്ധമതി—നാം ഇപ്പൊൾ നടന്നുകൊണ്ടിരിക്കുന്ന ഈ വഴിയാണെങ്കിൽ അവിടെ എത്തുന്ന കാൎയ്യത്തിനുണ്ടൊ തക്കം. നേരെമറിച്ചു വഴി ഇതിലും കുറെ ഉപദ്രവമുള്ളതായിരുന്നാലും ഞാൻ അവിടെ എത്താമെന്നു തന്നെ ഉറച്ചു.

ഉത്സാഹി—അങ്ങനെതന്നെ ഇനിക്കും വളരെ താല്പൎയ്യമുണ്ടു.

ശുദ്ധമതി—ആ ഭവനം എത്ര വിശെഷമായിരിക്കണം. അതെ അവിടെ നാം എത്തിയാൽ ഭാഗ്യമുള്ളവരായി. അല്ലെ- നമ്മുടെ സന്തൊഷത്തിനും ഭാഗ്യത്തിനും പിന്നെ ഒരിക്കലും ഒരു ന്യൂനതയും വരുന്നതല്ലല്ലൊ?. ഇങ്ങനെ അവർസംസാരിച്ചുകൊണ്ടു നടന്ന ഇടകൊണ്ടു ശൂന്യസ്ഥലത്തിനുസമീപെവന്നു. "ഇതുകണ്ടാൽ എത്രഭയങ്കരം എന്റെ ഉത്സാഹി"

ഉത്സാഹി—ഈ ആയുധങ്ങൾ നമ്മുടെ കൈവശമുള്ളകാലത്തൊളം ആരയും ഒന്നും ഭയപ്പെടുവാനില്ല. ഇതാ നിനക്കു ഭീതിതോന്നിയിരിക്കുന്ന കാടുകളുടെ ഇടയിൽ കൂടി ഞാൻ ഒരു വഴിത്താര കണ്ടിരിക്കുന്നുവല്ലൊ വേഗം നടന്നു വാ-

ഹാ. എന്റെ പ്രിയ ഉത്സാഹി, അവിടെ ഒന്നു നിൽക്കണെ! നിൽക്കണെ! ഏതു വഴി? ഇതു ഞാൻ ഊഹിച്ചിരുന്നതിലും അധികം ഭയമുള്ള ഒരുവഴി തന്നെ. ഇതിലെക്കൂടി കടന്നുപോകുന്ന കാൎയ്യം വളരെ പ്രയാസമെന്നു തോന്നുന്നു.

ഉത്സാഹി—നേരത്തെയുള്ള നിന്റെ സംസംരം കേട്ടപ്പൊൾ ഇനിക്കു നിന്നെകുറിച്ചു നല്ല ധൈൎയ്യം ഉണ്ടായി ഇപ്പഴതിനു നേരെ പ്രതികൂലമായി കാണുകയാൽ നീ പറയുന്നതൊന്നും വിശ്വസിപ്പാൻ പാടില്ലാതെവരുന്നു.

ശുദ്ധമതി—ഇതു ദുഷ്ടമാണന്നു ആരറിഞ്ഞു. ഇങ്ങനെ വല്ലതുമുണ്ടന്നറിഞ്ഞിരുന്നെങ്കിൽ ഞാൻ ഒരക്ഷരം മിണ്ടുകയില്ലായിരുന്നു.

ഉത്സാഹി—ഇതു സാരമില്ല. ധൈൎയ്യമായിരിക്ക. ഇപ്പൊൾ നാം അനുഭവിക്കുന്ന ദുഃഖങ്ങളെല്ലാം താമസമെന്ന്യെ സംഭവിപ്പാനിരിക്കുന്ന

സന്തോഷത്തോടുപമിച്ചാൽ ഇതെല്ലാം നാസ്തി എന്നുതോന്നും.

ശുദ്ധമതി—ഈ ദുസ്സഹമായ വ്യസനത്തെ സഹിച്ചിട്ടല്ലെ അതു സിദ്ധമാവു- അങ്ങനെ ഇനിക്കു കൂടിയെകഴിയു എന്നില്ല. അയ്യൊ എന്റെ കാലെൽ ഒരു മുള്ളുകൊണ്ടു തറഞ്ഞു. ഉത്സാഹി തിരിഞ്ഞുനോക്കിയപ്പോൾ മിക്കവാറും നടക്കാൻപാടില്ലാത്ത ഒരവസ്ഥയെ അവൻ പ്രാപിച്ചിരിക്കുന്നതായി കണ്ടു. ഉടനെ ഉത്സാഹി തന്റെ വാൾ ഊരി ആ മുള്ളു മെല്ലെ ചെത്തി പുറത്തെടുത്തുകളഞ്ഞില്ലായിരുന്നെങ്കിൽ അവൻ അവിടെ തന്നെ ഇരുന്നുപോയേനെ.

ശുദ്ധമതി—ഞാൻ ഇനി എന്താ ചെയ്യെണ്ടതു. എന്റെ ഉത്സാഹി എന്നാൽ പ്രയാസമാണ ഈ വഴിയെക്കൂടി നടന്നു പോരുവാൻ.

ഉത്സാഹി—ഇനിക്കൊരു പ്രയാസവും തോന്നുന്നില്ല. നിന്റെ സംശയം നിമിത്തമാണ നിനക്കീ അബദ്ധങ്ങളെല്ലാം ഉണ്ടാകുന്നതു. അതിനാൽ നല്ല ധൈൎയ്യമായിരിക്ക ഒട്ടും ചഞ്ചലപ്പെടരുതു.

ശുദ്ധമതി—കൊള്ളാം നീ എന്റെ കൂടെയില്ലായിരുന്നു എങ്കിൽ ഞാൻ ഇപ്പൊൾ തന്നെ തിരിച്ചുപോയെനെ.

ഉത്സാഹി—തിരിച്ചുപോകുന്ന കാൎയ്യം പറയരുതെ. ഈ സമയാ കൊണ്ടു ഇവർ ഇതിലും ആപൽക്കരമായ ഒരു ചെരുവിൽ വന്നിറങ്ങി. പുറകോട്ടു നോക്കാതെ പതുക്കെ പതുക്കെ നടന്നു. ഉത്സാഹി ആ ചെരുവു കഴിഞ്ഞു. (പുത്തുവരുത്തം ഓരാൾക്കുമാത്രം നന്നാ പ്രയാസപ്പെട്ടു നടക്കാൻ മാത്രമെ വഴിക്കു വീതിയുണ്ടായിരുന്നുള്ളു. ഇതിന്റെ വടക്കുവശം എല്ലാം തുടൽ മുൾപടപ്പും പടിഞ്ഞാറുവശം ഒരു ഭയങ്കരമായ കിഴുക്കാംതൂക്കമുള്ള കുഴിയുമായിരുന്നു.) ഉത്സാഹി ഈ വഴി കടക്കുന്നതുവരയ്ക്കും പരമാൎത്ഥി ആ ചെരിവിൽ വന്നിട്ടില്ലാഞ്ഞു.

ഉത്സാഹിയെ, അവിടെ നില്ക്കേണമെ. നമുക്കു കൊണ്ടുപൊകുന്നതിനു ഞാൻ കുറെ പഴങ്ങളെ പറിക്കുകയാകുന്നു. മരുഭൂമിയിൽ ഇതൊന്നും കാണുകയില്ലല്ലൊ.

ഉത്സാഹി—ഇല്ലില്ല. പ്രിയ ശുദ്ധമതി പഴം പറിക്കുന്നതിനു താമസിക്കണ്ട. നമുക്കു വഴിക്കുആവശ്യമുള്ള ആഹാരത്തെ തന്നയച്ചിട്ടുള്ളതു നിന്റെ പക്കൽ ഇല്ലെ. അതു കൂടാതെ മറ്റൊരാഹാരത്തിനു നമുക്കിപ്പഴ ആവശ്യമില്ല.

ശുദ്ധമതി—എന്നാൽ അവിടെ നിൽക്ക. നിന്റെ നടപ്പു ബഹുശീഘ്രം തന്നെ ഞാൻ നിന്റെ ഒപ്പം നടന്നെത്തുന്ന കാൎയ്യം സംശയം. ഇത്രയുമായപ്പൊഴെക്കു ഇവനും ആ ചെരുവിൽവന്നു. അവിടെ നോക്കിയാറെ ഇവനു ബഹു ഭയം തോന്നുകയാൽ അവിടെ സംശയിച്ചു നിന്നുകളഞ്ഞു. ഞാൻ ഈ വഴുവഴുപ്പുള്ള വഴിയെനടന്നാൽ തെറ്റി തട്ടി വീണു ഈ ഗുഹയിൽ കിടക്കുന്ന ദുഷ്ടമൃഗങ്ങൾക്കു പക്ഷെ ഇരയായിതിന്നേക്കാവുന്നതിനാൽ പിറകിൽ താമസിച്ചു അലസനെയും പിണക്കിയുടെയും കൂടെ വരത്തൊള്ളു എന്നുതോന്നുന്നു. അവർ എളുപ്പവും പ്രയാസക്കുറവുമുള്ളതായ ഒരു വഴിയും കണ്ടിട്ടുണ്ടെന്നു പറഞ്ഞുവല്ലൊ.

ഉത്സാഹി—നീ എന്താ അവിടെവന്നു സംശയിച്ചു നിൽക്കുന്നതു.

ഇതാ ഇവിടെ ഒരുനല്ല പാഥകാണുന്ന ക്ഷണം വാ അല്ലങ്കിൽ ഞാൻ പോകും.

ശുദ്ധമതി—ഇനിക്കീവഴിയെ നടന്നുവരുവാൻ നല്ല ധൈൎയ്യം വരുന്നില്ല. അതുകൊണ്ടു നീ പോകുന്നെ പൊകൊ ഞാൻ പുറകെ പിണക്കിയുടെ കൂടയും മററുമെയ്യുള്ള എന്നു പറഞ്ഞു തിരിച്ചുപോന്നു.

കെ തുടരും.



കഴിഞ്ഞുപോയ കരിങ്ങാട്ടിൽ ബഹുമാനപ്പെട്ട സ്കറിയാ കോറെഫിസ്കോപ്പാ അവൎകൾ

പ്രിയപത്രാധിപരവൎകളെ. ഈ ഇടവകയ്ക്കു ഒട്ടുക്കു ഏററവും ദുഃഖകരമായിരിക്കുന്ന ഈ മരണത്തെക്കുറിച്ചു ഈ ചെറിയ ലേഖനം പ്രസിദ്ധപ്പെടുത്തി ഞങ്ങളുടെ ഖേദത്തെ പൊതുവിൽ ഭാഗിച്ചു ആശ്വസിപ്പിക്കണമെന്നു അപെക്ഷിക്കുന്നു. ഈ വലിയ ഇടവകപള്ളിയിൽ കഴിഞ്ഞ പത്തുകാലമായി എത്രയും പ്രാപ്തിയുള്ള വികാരിയായിരുന്ന ബഃ കരിങ്ങാട്ടിലച്ചൻ പ്രായാധിക്യം ഭവിക്കാതെ മരണത്തിനു ഒരുമാസം മുമ്പുവരെ പൂൎണ്ണ ആരോഗ്യതയിൽ ഇരുന്നിരുന്നു. മരണകാരണമായി പിൻകഴുത്തിൽ ഒരു പരു (രാജപരു എന്നു സാധാരണ പറയുന്ന തരം) ആരംഭം മുതല്ക്കു സാമാന്യം ശക്തിയായി കണ്ടു വൎദ്ധിക്കുന്തോറും വളരെ ഭയങ്കരമായി തീൎന്നു. ബോധക്ഷയവും പനിയും മൂത്രാധിക്യവുംകൂടെ ഉണ്ടായി. സ്വസ്ഥതയെക്കുറിച്ചു ഇച്ഛാഭംഗമാകയാൽ മാർ ഗ്രീഗോറിയോസ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു എഴുന്നെള്ളി അന്ത്യതൈലാഭിഷെകകൎമ്മം നടത്തി. കഴിഞ്ഞമാസം ൩൦-ാം ൹ മരണം സംഭവിച്ചു. പട്ടക്കാൎക്കുത്ത സകല പദവികളോടും കൂടെ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടുതന്നെ സംസ്കാരവും നടത്തി. വായനക്കാരുടെ അറിവിനായി ഇദ്ദേഹത്തിൻെറ ചരിത്രച്ചുരുക്കം ഇതൊടു ചെൎത്തുകൊള്ളുന്നു.

കഴിഞ്ഞ രണ്ടുതലമുറകളിൽ തുമ്പമൺപള്ളിയുടെ വികാരിമാരായിരുന്ന കരിങ്ങാട്ടിൽ വലിയച്ചനും ഏകപുത്രൻ കൊച്ചച്ചനും നമ്മുടെ സമുദായത്തിൽ സാമാന്യം കീൎത്തി സിദ്ധിച്ചിട്ടുള്ളവരാണ. വലിയച്ചൻ കോലഫ് സായ്പിൻെറ ഉററമമതയും അക്കാലത്തു പട്ടക്കാരുടെ ഇടയിലും നടപ്പായിരുന്ന തടിക്കച്ചവടവും, പാലക്കുന്നത്തു വല്യമെത്രാച്ചൻെറ ചങ്ങാതി അളിയത്വവും ജനറാൾവികാരിത്വവും ഉണ്ടായിരുന്നു. അദ്ദെഹം കോട്ടയത്തു ചെറിയ പള്ളിയിൽ വികാരിയായിരുന്നു. കൊട്ടാരക്കരയും അതൊടുചേൎന്ന പള്ളികൾക്കും ജനറാൾവികാരിയുമായിരുന്നു. അവസാനം സ്വന്ത ഇടവകയിൽതന്നെ വികാരിയായിരുന്നു വളരെ സൌഭാഗ്യാനുഭൊഗത്തിൽ ഏകദെശം വൃദ്ധവയസ്സുപ്രായംചെന്നു ൧൦൫൭-ൽ ദെഹവിയൊഗം ചെയ്തു.

ഈ ലേഖനവിഷയമായിരിക്കുന്ന കൊച്ചച്ചൻ പാലക്കുന്നത്തുവല്യമെത്രാച്ചനിൽനിന്നു പട്ടമേററു. യൌവ്വനത്തിൽ തടിക്കച്ചവടഏർപ്പാട്ടുനിമിത്തം ഒരിക്കൽ കൊളമ്പുവരെ അക്കാലത്തുപോകുന്നതിനു ധീരനായിരുന്നു. പാത്രിയർക്കീസു ബാവാ മലയാളത്തു എഴുന്നെള്ളിയിരുന്നപ്പോൾ പട്ടം മാറി കൈക്കൊണ്ടു. തന്റെ പിതാവിന്റെ കാലശേഷം സ്വന്തഇടവകയ്ക്കു വികാരിയായി നിയമിക്കപ്പെട്ടു. ഭാരമേറിയ മരാമത്തായിരുന്ന പള്ളി പണി അദ്ദേഹം നടത്തിയില്ലായിരുന്നെങ്കിൽ മിക്കവാറും ദുസാദ്ധ്യം തന്നെയായിരുന്നു. കഴിഞ്ഞകൊല്ലം പുണ്യസ്ഥലദർശനത്തിനായി മാർ ഗ്രീഗൊറിയൊസു മെത്രാപ്പൊലിത്താ തിരുമനസ്സിലെ സമേതം യാത്ര ചെയ്തിരുന്നു. യറുശലെമിന്റെ മാർഗ്രീഗോറിയോസ ബാവായാൽ കോറെപ്പിസ്കോപ്പാ ആക്കപ്പെട്ടു. മടങ്ങിവന്നശെഷം കഴിഞ്ഞ തുലാമാസത്തിൽ തന്റെ ഭാര്യയുടെ മരണംസംഭവിച്ചു. തനിക്കു ൬൦ വയസ്സിൽപരം ഇല്ലായിരുന്നു. തന്റെ നാലുപുത്രന്മാരിൽ രണ്ടാമൻ ഒരു ശെമ്മാശനാണ. ആൾ സാമാന്യം ദൃഢഗാത്രനായിരുന്നു. ശബ്ദം ഏതു സംഘത്തിലും ഉയൎന്നു മണിനാദസമമായി മുഴങ്ങുന്നതും കൎമ്മപുഷ്ടി നന്നെ വൎദ്ധിപ്പിക്കുന്നതുമായിരുന്നു. അദ്ദേഹത്തിന്റെ ചൊല്ലുകേൾപ്പാൻ ഇമ്പമില്ലാത്തവർ ദുർല്ലഭമെകാണു. പ്രകൃതമൊ അതിൽ പരമായിരുന്നു. ഹൃദയം മറവില്ലാത്ത പരമാൎത്ഥതയൊടു കൂടിയതും തീൎച്ചസ്വഭാവം ഉള്ളതും ആയിരുന്നു. ഇദ്ദേഹത്തിന്റെ മരണം ഈ ഇടവകയ്ക്കു ഒരു വിധത്തിലും തീൎത്തു കൂടാത്ത നഷ്ടമായിരിക്കുന്നു. ഇതിലും പ്രാപ്തന്മാരായ ഇടയന്മാരെ ദൈവം തന്റെ ഇടവകയിൽ ഉയൎത്തുമാറാകട്ടെ എന്നു വിനയമായി പ്രാൎത്ഥിച്ചു ആശ്വസിച്ചുകൊള്ളുന്നു.
ഒരു ഇഷ്ടൻ.

## സൂചനകൾ

ആൎത്താററുപള്ളികേസു—ഈ കേസു വിസ്തരിച്ച ജഡ്ജി എറണാകുളം ജില്ലയിലേക്കു സ്ഥലം മാറിപ്പോയതുകൊണ്ടു ഇതുവരെ തീൎച്ചകിടന്നു. ഇപ്പോൾ കേസു എറണാകുളത്തേക്കു മാററുവാൻ അപ്പീൽകോൎട്ടുകാർ തീൎച്ചപ്പെടുത്തിയിരിക്കുന്നതിനാൽ താമസിയാതെ ഹീയറിങ്ങും വിധിയും ഉണ്ടാകുമെന്നു വിശ്വസിക്കുന്നു.

❖ ❖ ❖

ചെറിയപള്ളികേസു—കോട്ടയത്തു ചെറിയ പള്ളിയും സ്വത്തുക്കളും ഒഴിപ്പിക്കുന്നതിനുള്ള അന്യായം ഈമാസാദ്യം ആലപ്പുഴജില്ലയിൽ ൩൦൩-ാം നമ്പ്രായി ഫയൽ ചെയ്യപ്പെട്ടിരിക്കുന്നു- വാദികൾ- ൧- മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അ—ൾ ൨- മാർ പൌലൊസ അത്താനാസ്യോസ മെത്രാപ്പോലീത്താ അ—ൾ ൩- വികാരി കാരയ്ക്കാട്ടു തോമ്മാകത്തനാർ അ—ൾ ൪- കൈക്കാരന്മാരായ കുന്നമ്പുറത്തു കുഞ്ഞൻ അ—ൾ ൫- നട്ടാശേരി ചെറിയാൻ. അ—ൾ ഇവരും പ്രതികൾ ൧- പുന്നത്ര ചാണ്ടപ്പിള്ളകത്തനാർ അ—ൾ ൨- ടി- ചാക്കൊ അ—ൾ ൩- വളവുചിറയ്ക്കൽ വക്കി അ—ൾ ൪- പനമ്പുന്നയിൽ ഉണിച്ചെറിയ അ—ൾ ൫- കൈപ്പള്ളിൽ മാത്തൻ അ—ൾ ഇവരുമാണ. അന്യായച്ചുരുക്കം- വിവാദപള്ളിയും വസ്തുക്കളും യാക്കോബായ വിശ്വാസപ്രകാരമുള്ള ആരാധനയ്ക്കായി അന്ത്യോഖ്യാ പാത്രിയർക്കീസിനും ആ ആജ്ഞയിൽ ഉള്ള മെത്രാൻ, കത്തനാർ എന്നിവരുടെ കീഴും ഇരിപ്പാൻതക്കവണ്ണം ഒരുപ്രത്യേക ട്രസ്റ്റിന്മേൽ ഉണ്ടായിട്ടുള്ളതും പ്രതികൾ വിശ്വാസവും മേലധികാരവും ഭേദപ്പെടുത്തിയിരിക്കുന്നതിനാൽ ആദ്യ ട്രസ്ററിന്റെ ഉദ്ദേശത്തിലേക്കു ഒഴിപ്പിച്ചു കൊടുക്കണമെന്നുമാകുന്നു.

ക്രിസ്ത്യൻപെറ്റ്റിയൊററ് എന്ന മിഷ്യൻ ഇംഗ്ലീഷു പത്രത്തിൽ പുതിയ നവീകരണസ്സ്ക്രൂളിന്റെ മഹത്വങ്ങളെ ഒരുലേഖകൻ വർണ്ണിച്ചിരിക്കുന്ന കൂട്ടത്തിൽ മാർ ദീവന്നാസ്യോസ സിമ്മനാരി സുറിയാനി എന്ന നാമംധരിച്ച സമുദായങ്ങൾക്കു പൊതുവായിരിപ്പാൻ ഡാറാസാഹിബിന്റെ വക പതിനയ്യായിരമൊ ഇരുപതിനായിരമൊ രൂപായുടെ ദാനംകൊണ്ടു സ്ഥാപിച്ചതാണന്നും അതിനു ഇപ്പൊഴത്തെ പേർ ഉചിതമല്ലന്നും ഒരു നവീകരണക്കാരൻ വാദ്ധ്യാരാകുവാൻ ചെയ്ത അപേക്ഷയെ അകാരണമായി നിഷേധിച്ചു എന്നും ബാവാകക്ഷികൾ പള്ളിക്കൂടം അപഹരിച്ചിരിക്കുന്നതു പോലെയാണന്നും മറ്റും അഭിപ്രായപ്പെട്ടിരിക്കുന്നു. ആ ലേഖനം എഴുതിയ വിദ്വാൻ ഈയിടെ കപ്പലേൽ വന്നിറങ്ങിയ ഇറക്കുമതി ചരക്കാണെന്നു തോന്നുന്നു. അല്ലങ്കിൽ ഇത്ര വിവരമില്ലാതെ എഴുതുവാൻ ഇടയില്ല.

❖ ❖ ❖

ശുദ്ധ പാത്രിയർക്കീസുബാവാ—മൂസൽ പട്ടണത്തിൽനിന്നും ഠരംഗിടെ കിട്ടിയിരിക്കുന്ന ചില എഴുത്തുകളിൽ താഴെപ്പറയുന്ന സംഗതി പ്രസ്താവിച്ചിരിക്കുന്നു- എത്രയും പരിശുദ്ധനായ രണ്ടാമത്തെ അബ്ദമശീഹ ഇഗ്നാത്യോസ പാത്രിയർക്കീസുബാവാ തിരുമനസ്സിലെക്കു തുർക്കി ഗവർമ്മെണ്ടിൽ നിന്നും കീഴ്നടപ്പനുസരിച്ചുള്ള വിളംബരം പ്രസിദ്ധപ്പെടുത്തിയതിനു പുറമെ ബഹുമാനചിഹ്നമായ ഒരു സ്ഥാനമുദ്രയും കൊടുക്കപ്പെട്ടിരിക്കുന്നു- തിരുമനസ്സുകൊണ്ടു ഇപ്പൊൾ എഴുന്നെള്ളി താമസിക്കുന്ന ആമിദ് (ഡയർബെക്കർ) ഇടവകയിലെ ഭദ്രാസനപ്പള്ളി അരമനയിൽ ഇതിനായി ഒരു ധർബാർ കൂടിയിരുന്നു. സുൽത്താന്റെ പ്രതിനിധിയായ ആ സംസ്ഥാനത്തെ ഗവർണർ അവിടെ സ്ഥിരമായി സ്ഥാപിച്ചിരിക്കുന്ന പട്ടാളവും ലഹള ശമിപ്പിക്കുവാൻ വിശേഷാൽ അയക്കപ്പെട്ടപട്ടാളവും ഉൾപ്പെടെ ൫൦൦൦ പട്ടാളക്കാരും പുറരാജ്യ കോയ്മകളുടെ പ്രതിനിധികളും ബാൻറു മുതലായ ആഘോഷങ്ങളും സഹിതംകൂടി ഗവർണർ വിളംബരം വായിച്ചു പ്രസിദ്ധപ്പെടുത്തുകയും സ്ഥാനചിഹ്നം ഭൂഷിപ്പിക്കയും ചെയ്തു. ഇതിനാൽ മേലിൽ പാത്രിയർക്കീസുബാവാ എഴുന്നെള്ളുന്ന സ്ഥലങ്ങളിൽ ഗവർമ്മെണ്ടു ഉദ്യോഗസ്ഥന്മാർ ബഹുമാനംചെയ്കയും പട്ടാളക്കാർ ആചാര വെടി വയ്ക്കയും ചെയ്യാൻ ആവശ്യപ്പെടുന്ന അവസ്ഥയാണ പ്രാപിച്ചിരിക്കുന്നതു. യോഗത്തിൽ കൂടിയിരുന്ന പ്രധാന ഉദ്യോഗസ്ഥന്മാരും പ്രതിനിധികളും പട്ടക്കാർ മേല്പട്ടക്കാർ മുതലായവരും ആപ്പു വിളിക്കയും ചില യോഗ്യന്മാർ പ്രസംഗങ്ങൾ പറകയും ഒടുവിൽ പിതാവു എല്ലാവരെയും ആശീർവ്വദിച്ചു പിരികയും ചെയ്തു. തുർക്കിസർക്കാർവക ഗസെററിൽ ഠരം വിവരം പ്രസിദ്ധപ്പെടുത്തിയിട്ടുമുണ്ടു. ഇപ്പൊൾ കിട്ടിയിരിക്കുന്ന വിളംബരത്തിന്റെ താല്പൎയ്യപ്രകാരം ഒരു സുറിയാനിക്രിസ്ത്യാനിയെ സിവിൽകോടതിയിൽ നിന്നു വിധികടത്തിനു വാറണ്ടിൽ പിടിക്കണമെങ്കിൽ പാത്രിയർക്കീസിനു മുന്നറിവു കൊടുത്തു അനുമതി പ്രാപിച്ചതിനുമേൽ മാത്രമെ പാടൊള്ളു.

❖ ❖ ❖

പുലസഭ—മണർകാട്ടുപള്ളി ഇടവകയിൽ ഉൾപ്പെട്ട അമയന്നൂർദേശത്തു മററത്തിൽ തോമ്മാ എന്ന ആളിന്റെ ഉത്സാഹത്തുമ്മേൽ ഒരുപുലസഭ നടത്തിവരുന്ന വിവരം ഇതിനുമുമ്പിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ- ആസഭ ഇന്നും നന്നായി നടന്നു വരുന്നതു അറിയുന്നതിൽ സന്തോഷിക്കുന്നു- ഇപ്പോൾ പുതുക്രിസ്ത്യാനികളുടെ ആവശ്യത്തിനായി പരജനസഹായത്തുമ്മേൽ ഒരുപള്ളി പണിയിച്ചു വരുന്നുണ്ടു- ആരംഭകാലത്തു സ്ഥലത്തുള്ള സുറിയാനി ക്രിസ്ത്യാനികൾ ഇതിൽ വേണ്ട സഹായം ചെയ്യാമെന്നു വാഗ്ദത്തം ചെയ്തിരുന്നതിനെ വിശ്വസിച്ചാണ ടി- തോമ്മാ വേലആരംഭിച്ചതു- പള്ളി പണിയുമ്പോൾ പുലക്രിസ്ത്യാനികൾക്കല്ല പഴയ ക്രിസ്ത്യാനികൾക്കായിട്ടു ഉപയോഗപ്പെടുത്തികൊള്ളാമെന്നുള്ള വിചാരത്തുമ്മേൽ ആയിരുന്നു സമീപസ്ഥന്മാർ ആദ്യം ഉത്സാഹിച്ചതെന്നു തോന്നുന്നു- പുതുക്രിസ്ത്യാനികൾക്കായിട്ടു മാത്രം പള്ളി ഉപയോഗപ്പെടുത്തുവാൻ തീർച്ചപ്പെടുത്തിയപ്പോൾ ആദ്യസഹായികൾ പിന്മാറികളഞ്ഞതുമൂലം നടത്തുകാരനായ ടി- തോമ്മാ വളരെ ബുദ്ധിമുട്ടി വരുന്നു- ഏതുവിധവും ശരിയായി നടത്തണമെന്നുള്ള ഉത്സാഹത്തുമ്മേൽ ആമനുഷ്യൻ സ്വന്തകയ്യിൽനിന്നുതന്നെ ൩൦൦ രൂപാവരെ ചിലവുചെയ്തിരിക്കുന്നതായി അറിയുന്നു- നി- വ- ദിശ്രീ- മാർ പൌലൊസ അത്താനാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും മാർ ഗ്രീഗോറിയൊസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും ഈ വേലകണ്ടു ശ്ലാഘിക്കയും പരജനസഹായത്തിനു കല്പനകൾ കൊടുകയും ചെയ്തിട്ടുണ്ടു- എല്ലാവരും കഴിയുന്ന സഹായങ്ങൾ ചെയ്തുകൊടുത്താൽ കൊള്ളാം- തോമ്മാ അവർകൾ ധർമ്മശേഖരത്തി

നായി സഞ്ചരിക്കേണ്ടി വന്നിരിക്കുന്നതിനാൽ അയാൾക്കു സഹായിയായി സഭയിൽ വേലചെയ്യാമെന്നു പൈങ്ങോട്ടു പോത്തൻ എന്നൊരാൾകൂടി ദയവായി ഭരമേററിരിക്കുന്നതായി അറിയുന്നതു സന്തോഷം തന്നെ.

❖ ❖ ❖

മറെറാരുപുലസഭ—കോട്ടയത്തു പുത്തൻപള്ളി വകയിൽ നിന്നു ചിലവുചെയ്തു അടുത്ത വേളൂർ ഒരു പുലപ്പള്ളിക്കൂടം ആരംഭിച്ചിരിക്കുന്നു. പള്ളിക്കൂടം തുറന്നതു പോയ വ്യാഴാഴ്ചയായിരുന്നു. പട്ടക്കാരിൽ രണ്ടാളുകളും പ്രധാനികളിൽ പലരും ഹാജരുണ്ടായിരുന്നു.

❖ ❖ ❖

നവീകരണ സ്ക്കൂൾ—ഇതു സ്ഥാപിക്കപ്പെട്ടിരിക്കുന്ന സ്ഥലം ഗവമ്മെണ്ടിലേക്കു എടുക്കുവാൻ നിശ്ചയിച്ചു പൊന്നും വിലയും നിശ്ചയിച്ചു എഴുതിപ്പോയതായിരുന്നു എന്നു വായനക്കാർ കേട്ടിരിക്കുമെല്ലൊ. ഈ സ്ഥലം സക്കാരിലെക്കു എടുക്കുവാൻ നിശ്ചയിച്ചു പൊന്നും വിലയും തിട്ടപ്പെടുത്തിയിരിക്കുമ്പോൾ അതിൽ കെട്ടിടം പണിവാനുള്ള കാരണമെന്തെന്നു സമാധാനം ബൊധിപ്പിക്കണമെന്നും ഇനിഒരു ഉത്തരവുണ്ടാകുന്നതുവരെ യാതൊരു പണിയും നടത്തരുതെന്നും ഉത്തരവും പ്രകാരം താഴത്തു ചാണ്ടപ്പിള്ള കത്തനാക്കു താലൂക്കു കച്ചേരിയിൽനിന്നു പൊയവ്യാഴ്ചയിൽ നോട്ടീസു കൊടുത്തിരിക്കുന്നതായി അറിയുന്നു.

❖ ❖ ❖

വേറൊരുപുലസഭ—ഇടവകപത്രികയിൽ മുമ്പൊരിക്കൽ പറഞ്ഞിരുന്ന അഭിപ്രായം വെളിയനാട്ടുപള്ളിക്കാരെ നന്നായി തട്ടിയിരിക്കുന്നു. അവിടത്തെ പ്രധാനിയായ രാ. രാ. വാഴയിൽ തോമ്മാ അവർകളുടെ ചിലവിന്മേൽ പുലയക്കായിതല്ക്കാലം ഒരുപള്ളിക്കൂടം സ്ഥാപിച്ചു നൂറിൽ അധികം പുലയരെ ചേത്തു അക്ഷരാഭ്യാസവും മതോപദേശവും ചെയ്തു വരുന്നു. പള്ളിക്കൂടം ആരംഭിച്ചതു ആഘോഷപൂവ്വം ആയിരുന്നു. പള്ളിക്കൂടം പള്ളിയാക്കുന്നതിനു സക്കാരനുവാദത്തിനു വേണ്ടി അപേക്ഷ അയച്ചിട്ടുള്ളതിനാൽ അനുവാദം കിട്ടിയാൽ ഉടൻ പള്ളി സ്ഥാപിക്കുന്നതാണ്. ഞായറാഴ്ച തോറും പുലയർ കൂടി പ്രാത്ഥന, വേദവായന, സണ്ടെസ്ക്കൂൾ, പ്രസംഗം ഇവ നടത്തിവരുന്നു. വികാരി ബ. കല്ലൂനാത്തച്ചന്റെ പരിശ്രമവും ഒട്ടും കുറവല്ല. അടുത്ത നീലംപേരൂർ, കുറിച്ചി, പള്ളം ഈ സ്ഥലങ്ങളിൽകൂടെ സഭകൾ ഉണ്ടായാൽ കല്ലുങ്കത്രെ നടന്നു വരുന്ന പഴയ പുലസഭയ്ക്കു ബന്ധുതയ്ക്കും ചേച്ചയ്ക്കും സൌകൎയ്യം ഉണ്ടാകുന്നതാണ.

❖ ❖ ❖

കാത്തികപ്പള്ളി—യാക്കോബായകൊച്ചൻ എഴുതിയിരിക്കുന്നതു: "മലങ്കരമെത്രാപ്പോലീത്താ തിരുമനസ്സിലെ കല്പനയൊടും നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ സാക്ഷിപത്രത്തോടുംകൂടി പ്രസംഗവേലക്കായി പുറപ്പെട്ടിരിക്കുന്ന തറയിൽ ഗീവറുഗീസ എന്നയാൾ മാതൃസഭയെ ദുരുപദേശത്താൽ വികൃതപ്പെടുത്തുന്നതിനു ബദ്ധപ്പെട്ടുകൊണ്ടിരിക്കുന്ന നവീകരണം, റൂമയോമതം, ആംഗ്ലിയാ എന്നീ കൂട്ടരെ പറഞ്ഞു പരബോധപ്പെടുത്തുന്നതിനു അസാമാന്യ നൈപുണ്യമുള്ളവനും മഹമ്മദീയമാഗ്ഗത്തിൽ സാമാന്യ നിപുണതയുള്ളവനുമാകുന്നു. തല്ക്കാലം യാതൊരു പ്രതിഫലവുമില്ലങ്കിലും ഇക്കാലത്തു ഇങ്ങനെ ഒരു നല്ലമനസ്സു തോന്നിയതു ഈ മനുഷ്യന്റെ നിഷ്കളങ്ക ഭക്തി വൈരാഗ്യത്തെക്കുറിച്ചു ഇദ്ദേശവാസികൾക്കുള്ള അപരിമിതമായ കൃതജ്ഞതയെ മറെറാരുവിധത്തിൽ പ്രദശിപ്പിക്കുന്നതിനു തല്ക്കാലം മാഗ്ഗമില്ലാത്തതിനെപ്പററി ഞങ്ങൾക്കുള്ള മനസ്താപം അല്പമല്ലെന്നു അയാളെ അറിയിക്കണമെന്നപേക്ഷ".

---

## വിശേഷ വത്തമാനങ്ങൾ.

ഉത്തരജാപ്പാനിൽ ഈയ്യിടെ കടലിൽ സംഭവിച്ച ഭൂകമ്പം നിമിത്തം ഉണ്ടായ വെള്ളപ്പൊക്കത്താൽ കമാഷി എന്ന പട്ടണവും മററു പൂവ്വോത്തരഭാഗത്തുള്ള പലപട്ടണങ്ങളും നശിച്ചുപോകുകയും പതിനായിരത്തിൽ പരം ജനങ്ങൾ മൃതിപ്പെടുകയും ചെയ്തിരിക്കുന്നപ്രകാരം കേൾക്കുന്നു.

ലോകത്തിലേക്കും വലിയ കലപ്പ ഇപ്പോൾ അമ്മെറിക്കായിൽ ഒരു കൃഷിക്കാര ൻെറ കൈവശമുള്ളതാകുന്നു. അതു വലിക്കുന്നതിനു ൫൦ കുതിരകളൊ ൭൦ കൊളകളൊ വേണ്ടിയിരിക്കുന്നു. കലപ്പയ്ക്കു പിടിച്ചു ഉഴുന്നതിനു നാലാളുകൾ മതിതാനും

❖ ❖ ❖

കുംഭകോണം കോളെജിലെ പ്രൊഫെസ്സരന്മാരിൽ ഒരുവനായിരുന്ന ശങ്കരാചാൎയ്യർ ബി. എ. അവൎകളെ കൊച്ചിസംസ്ഥാനത്തിലെ കൊച്ചുതമ്പുരാക്കന്മാരുടെ അദ്ധ്യാപകനായി നിയമിച്ചിരിക്കുന്നു.

❖ ❖ ❖

ഈയിടെ ചൈനാ പ്രതിനിധിയും ജാപ്പാൻ പ്രതിനിധിയും ഇംഗ്ലാണ്ടിലെബാങ്കിൽ ചെന്നു ചേരുകയും ആ രണ്ടു ഗവൎമ്മെന്റും തമ്മിൽ അതുവരെയുള്ള കൊടുക്കൽ വാങ്ങൽ കണക്കു തീൎക്കയും ചെയ്തിരിക്കുന്നു. ജാപ്പാൻഗവൎമ്മെണ്ടു പേരിൽ വരവു പിടിക്കുന്നതിനു ൪൪ ലക്ഷം പവന്റെ ഒരു ചെക്കു ചൈനാപ്രതിനിധി ഹാജരാക്കിയിരിക്കുന്നു-

❖ ❖ ❖

നാല്പതുറുപ്പിക വിലയ്ക്കുള്ള ഒരാഭരണം അപഹരിക്കുന്നതിനുവേണ്ടി ഒരു കുട്ടിയെ കലപ്പെടുത്തിയ ൧൭ വയസ്സു പ്രായമുള്ള ഒരു ബ്രാഹ്മണക്കുട്ടിയെ ഈയിടെ അസംഗാരിൽ വച്ചു തൂക്കി കൊല്ലുന്നതിനു വിധിക്കയും വിധിനടത്തുകയും ചെയ്തിരിക്കുന്നതായി അറിയുന്നു-

❖ ❖ ❖

തൃപ്പൂണിത്തുറെ ഈയിടെ പെയ്തു ഒരു മഴയുടെ വെള്ളം രക്തനിറമായിരുന്നു എന്നും ഈ വെള്ളത്തിനു രുചിഭേദം ഒന്നും ഉണ്ടായിരുന്നില്ലന്നും ഒരു പാത്രത്തിൽ ഒന്നുരണ്ടു ദിവസം വെച്ചു സൂക്ഷിച്ചപ്പോൾ ചുവന്ന മഷിപോലെ ഒരുമാതിരി ഊറൽ ഉണ്ടായിരുന്നു എന്നും കേരളമിത്രത്തിൽ ഒരുലേഖകൻ എഴുതിയിരിക്കുന്നു.

❖ ❖ ❖

തിരുനൽവേലിയിൽനിന്നു കൊല്ലത്തേക്കുള്ള തീവണ്ടിപ്പാത പണി ഉപെക്ഷിച്ചതിനൊടുകൂടി കൊച്ചിയിലെക്കുള്ള പാതയെ ഇൻഡ്യാ ഗവൎമ്മെൻറു അനുവദിച്ചിരിക്കുന്നതായും പണി ഉടനെ തുടങ്ങുമെന്നും കാണുന്നതിൽ സന്തൊഷിക്കുന്നു-

❖ ❖ ❖

ഈയിടെ കോട്ടയം താലൂക്കു മുതൽപിടിയിൽ പെട്ടിയിൽ കുറവുണ്ടെന്നു ആരൊ കള്ളഹൎജി അയച്ചതു പ്രമാണിച്ചു ദിവാൻപേഷ്കാർഅവൎകൾ പെട്ടി ശോധന ചെയ്തതിൽ സകലവും ശരിയായി കണ്ടിരിക്കുന്നു- മുതൽപിടിക്കാരനെ ഞങ്ങൾ അത്യന്തം ശ്ലാഘിക്കുന്നു-

❖ ❖ ❖

പൂനായിലെ സിവിൽ ഇഞ്ചിനീയറിംഗ കൊളെജിലെ മിസ്റ്റർ നായിഗാംവാലാ അവൎകൾ വരുന്ന ആഗസ്റ്റുമാസത്തിൽ ദൃശ്യമാകുന്ന പൂൎണ്ണസൂൎയ്യഗ്രഹണം ദൎശിക്കുന്നതിനു നൊൎവ്വെയിലെക്കു പോകുന്ന രാജകീയ സംഘത്തിൽ ചെന്നു ഉൾപ്പെടുന്നതിനായി ഇംഗ്ലാണ്ടിലെക്കു പുറപ്പെടുന്നതിനു ഒരുങ്ങിയിരിക്കുന്നുവെന്നു അറിയുന്നു- ൧൮൯൮ ജനുവരിമാസത്തിൽ ഇന്ത്യായിൽമാത്രം കാണപ്പെടുന്ന ഖഗ്രാസ സൂൎയ്യഗ്രഹണം ദൎശിക്കുന്നതിനു വെണ്ട ഉപകരണങ്ങൾ പതിനായിരം ഉറുപ്പികയ്ക്കുള്ളതു തിരിഞ്ഞെടുത്തു വാങ്ങി കൊണ്ടുവരുന്നതിനു അദ്ദെഹത്തെ ഭരമേല്പിച്ചിരിക്കുന്നതായി കേൾക്കുന്നു- കെ- മി.

❖ ❖ ❖

൧൮൦൦-ാമാണ്ടിടയ്ക്കു മൈസൂർ മഹാരാജാവായിരുന്ന കൃഷ്ണരാജാ ഉദയാർ അവൎകൾക്കു ശ്രീരംഗപട്ടണക്കാരനായിരുന്ന ഒരു ഗുജറാത്തി വ്യാപാരി രത്നങ്ങൾ, സാൽവകൾ മുതലായവ കൊടുത്ത വകയ്ക്കു ൧൪ ലക്ഷംരൂപാ ചെല്ലാനുള്ളതായി വാദിക്കപ്പെട്ടിരുന്നു- മഹാരാജാവിന്റെ കാലശേഷം ൧൮൬൮-ൽ നിയമിക്കപ്പെട്ട ഒരു കമ്മിഷ്യൻ അഞ്ചര ലക്ഷം രൂപാ കൊടുപ്പാനുണ്ടെന്നു തീൎച്ചയാക്കി- ഈയിടയ്ക്കു ഈ കടം തന്റെ അവകാശിക്കു ഒരു സ്വത്തായി ശേഷിപ്പിച്ചിട്ടു വ്യാപാരിയും മരിച്ചുപോയി. ഈ അവകാശിയുടെ സന്തതികൾ പലഭാഗക്കാരായി പിരിഞ്ഞു ഇപ്പൊഴും പണംകിട്ടാനായി വാദിച്ചുവരുന്നു- മൈസൂർ ഗവൎമ്മെൻറിൽനിന്നു ഇതിലെക്കു പ്രത്യേകം നിയമിച്ചിട്ടുള്ള ഒരു കോടതി ഇപ്പോൾ ഈ സംഗതി വിചാരണയ്ക്കു ആരംഭിച്ചിരിക്കുന്നു- മ- മനോരമ

## ഒരു പ്രസംഗം.

താഴത്തു ചാണ്ടപ്പിള്ള കത്തനാർ കഴിഞ്ഞ ഒരു ശാബതദിവസം തന്റെ ഇടവകയിലുള്ള ജനങ്ങളോടു പ്രസംഗിക്കുകയിൽ, ചെറിയ പള്ളിക്കുവേണ്ടി വീണ്ടും വ്യവഹാരം എതിർകക്ഷികൾ ആരംഭിച്ചിരിക്കുന്നു എന്നും വാൎദ്ധക്യം നിമിത്തം തനിക്കു മുമ്പിലത്തെപ്പോലെ വ്യവഹാരം നടത്തുന്നതിനു ശേഷി ഇല്ലാതായിരിക്കുന്നു എന്നും അതിനാൽ തത്സമുദായത്തിലുൾപ്പെട്ടവരെല്ലാവരും കെയിസിന്റെ ജയപ്രാപ്തിക്കായി പ്രതിദിനം ൭൯-ാം സങ്കീൎത്തനം പ്രത്യേകം വായിക്കണമെന്നും മററും പ്രസ്താവിക്കയുണ്ടായി.

കെയിസിനു ജയം വരുത്തുവാൻ തക്കതായി അത്ര സാരവത്തായ രഹസ്യങ്ങൾ ഇതിൽ എന്താണ അടങ്ങിയിരിക്കുന്നതെന്നറിവാനുള്ള അത്യാശയൊടുകൂടി ഞാനും എന്റെ പഴയനിയമം ഒന്നു തുറന്നു ടി-സങ്കീൎത്തനം ഒന്നു വായിച്ചുനോക്കി. അതിൽ "ഭക്തിയില്ലാത്ത ജാതിയൊടു എന്റെ വഴക്കിനെ വ്യവഹരിക്കേണമെ, വഞ്ചനയും അന്യായവുമുള്ള മനുഷ്യരിൽ നിന്നു എന്നെ വിടുവിക്കേണമെ" ഇത്യാദിയാണ കണ്ടതു. ജയപ്രാപ്തിക്കായി ഉദ്ദേശിച്ചിരിക്കുന്ന ഭാഗവും അതിൽ ഇതുതന്നെ ആയിരിക്കുമല്ലൊ.

അച്ചൻ കണ്ടുപിടിച്ച അദ്ധ്യായവും വാക്യവും വളരെ ശ്ലാഘനീയവും ഉദ്ദേശസിദ്ധിക്കുതകുന്നതുമാണെന്നു അച്ചന്റെ അസാധാരണയായുള്ള ബുദ്ധിയിൽ നിന്നു ഉത്ഭവിച്ചതിനാൽ എന്നുമാത്രമല്ല വാക്യത്തിന്റെ സ്വഭാവംകൊണ്ടും ബോധിക്കാവുന്നതാണല്ലൊ. പക്ഷെ സിമ്മനാരി വ്യവഹാരത്തിന്റെ ജയത്തിനായിട്ടും ൭൯ാം സങ്കീൎത്തനം ജനങ്ങൾക്കു അന്നും വച്ചുകൊടുത്തതായിരിക്കയില്ലല്ലൊ എന്നു സംശയിക്കുന്നു. ശരി- അതു മറിച്ചു വന്നതിന്റെ കാരണം ജനങ്ങൾ അച്ചന്റെ ഉപദേശത്തെ യഥായോഗ്യം അനുവൎത്തിക്കായ്ക കൊണ്ടൊ അതൊ തനിക്കു അന്നു അത്ര വൃദ്ധത നേരിട്ടിട്ടില്ലാതിരുന്നതിനാൽ ഭക്തിയില്ലാത്ത ൭൯ വൎഗ്ഗത്തൊടു എങ്ങനെഎങ്കിലും ജയം നേടികൊള്ളാമെന്നുള്ള ഉൾക്കോടു ദൈവ സഹായത്തെ അപെക്ഷിക്കാതെ ടി, ഉപദേശം വച്ചുകൊടുക്കാൻ വിസ്മരിച്ചുപോയതിനാലൊ അന്നു വേണ്ടുവോളംപണം സഹായിക്കാൻ ആളുണ്ടായിരുന്നതിനാൽ സങ്കീൎത്തനവും പ്രാൎത്ഥനയും ഒന്നും അത്ര ആവശ്യമില്ലന്നു കരുതീട്ടൊ അല്ലങ്കിൽ ആ കാൎയ്യം ഇത്രയും ചുമലെകൊള്ളത്തക്കതും തനിക്കു മാത്രം കാൎയ്യനഷ്ടവും വട്ടിയും ഒന്നും ഇല്ലാതിരുന്നതിനാലൊ ആയിരിക്കാം.

ഏതായാലും ഇവർ ശരിയായ വിശ്വാസത്തിൽനിന്നു സത്യാന്തരത്തോടെ; "ദൈവമെ നീ ഞങ്ങളെ തള്ളിക്കളഞ്ഞു ഞങ്ങളെ ഭിന്നിപ്പിച്ചു. കോപിച്ചിരുന്ന ഞങ്ങളുടെ അടുക്കൽ ഇനിയെങ്കിലും തിരിയെ വരേണമെ" ഇത്യാദി ൬൦-ാം സങ്കീൎത്തനംകൊണ്ടു ദിവസംപ്രതി മുട്ടിച്ചാൽ ഇപ്പൊഴത്തെ സ്ഥിതിക്കു ഉചിതവും ഇനി ഒരു കാലത്തു വ

ല്ല കാൎയ്യത്തിനെങ്കിലും നിങ്ങളുടെ പ്രാൎത്ഥനയുടെ ഫലപ്രാപ്തി ഉണ്ടായേക്കാവുന്നതും ആകുന്നു. അല്ലാതെ കൎത്താവെ ഞാൻ ൟ കള്ളനെയും ചുങ്കക്കാരനെയും പോലെയല്ല ഞാൻ ആഴ്ചയിൽ രണ്ടു വട്ടം ഉപവസിക്കുന്നു പത്തിലൊന്നു കൊടുക്കുന്നു എന്നു തന്നെത്താൻ നീതികരിച്ചു പറഞ്ഞ പരീശനെപ്പോലെ "ഭക്തിയില്ലാത്ത ജനത്തോടു എന്റെ വഴക്കിനെ വ്യവഹരിക്കേണമെ" എന്നു ഹൃദയങ്ങളെ ശോധന ചെയ്യുന്നവനും സകല വിചാരങ്ങളെയും അറിയുന്നവനുമായ ദൈവത്തോടു പറഞ്ഞുകൊണ്ടു ചെന്നാൽ ഇതിനുപകരം ഉള്ളകഞ്ഞിയിൽ കൂടി പാററാ വീഴിച്ചേക്കാനെളുപ്പമുണ്ടെന്നാണ എന്റെ അഭിപ്രായം.

ഇതുകൂടാതെ എല്ലാം ഏസ്സ് എന്നു മൂളികൊണ്ടിരിക്കുന്ന പാവം സാധുക്കളായ നിങ്ങൾക്കു ൟ സൂത്രം വച്ചുതന്ന ആദേഹത്തോടു നിങ്ങൾ കൂടി ഒന്നു ഗുണദോഷിച്ചു കൊടുപ്പാനുള്ളതുണ്ടു. മറെറാന്നുമല്ല. ൪൯ാം സങ്കീൎത്തനം ദിവസംതോറും വായിക്കണമെന്നും അതിൽ ൬ാം വാക്യം മുതൽ പ്രത്യേകം ഒന്നു ഓൎക്കുകയും ചെയ്തുകൊണ്ടു മാത്രം പുറപ്പെട്ടാൽ എല്ലാം ശുഭമായി തീൎന്നുകുമെന്നുതന്നെ. ൟ കാൎയ്യത്തിൽ യാക്കോബായ സുറിയാനിക്കാരായ നമ്മിൽ ചിലൎക്കും ഒരു വാക്യമെങ്കിലും വേണമെന്നുണ്ടെങ്കിൽ "അവരുടെ വായിലെ പാപവും അവരുടെ അധരങ്ങളിലെ വഞ്ചനയും അവർ പറയുന്ന ശാപവും ഹേതുവായിട്ടു അവരുടെ അഹങ്കാരത്തിൽ അവർ പിടിക്കപ്പെട്ടും. കോപത്തിൽ അവരെ നശിപ്പിക്കേണമെ അവർ (മതവിരോധികൾ) ഇല്ലാതാകത്തക്കവണ്ണം അവരെ നശിപ്പിക്കേണമെ ഭൂമിയുടെ അറുതികളിൽ വരെയും ദൈവം യാക്കോബിൽ വാഴുന്നു എന്നു മനുഷ്യർ അറിയപ്പെട്ടുമാറാകട്ടെ. എന്നുള്ള ൫൯-ാം സങ്കീൎത്തനം ൧൨- ൧൩- വാക്യങ്ങൾ മതി.

ഇരട്ടക്കണ്ണൻ കെ.



# പരസ്യം

വരിപ്പണം എത്തിച്ചുതരുവാൻ ഞങ്ങളുടെ വായനക്കാരിൽ ചിലർ ചെയ്യുന്ന ഉദാസീനതയെക്കുറിച്ചു പലപ്പോഴും ഓൎപ്പിച്ചിട്ടുണ്ടല്ലൊ. ഇതുകൊണ്ടു ഇവരിൽ ചിലൎക്കു ഒരു ഇളക്കവും തട്ടുന്നതായി കാണുന്നില്ല. ഞങ്ങൾക്കു ഉപേക്ഷിക്കാവുന്നതല്ല. അച്ചടിക്കാൎക്കു ശമ്പളവും സാമാനങ്ങൾക്കു വിലയും ശരിയായി കൊടുത്താണ പത്രിക അച്ചടിച്ചു അയക്കുന്നതു. വീഴ്ചക്കാരായി കാണപ്പെടുന്നവൎക്കു ഇനിമുറപ്രകാരം നോട്ടീസും പിന്നാലെ അവരുടെമേൽ അന്യായവും ഉണ്ടാകുന്നതാണെന്നു ഇതിനാൽ പ്രസിദ്ധപ്പെടുത്തുന്നു.

മ. ഇ. പ. മാനെജർ,

# പഞ്ചാംഗം

൧൮൯൬- തോമ്മൂസ് (കർക്കടകം)

| സുറിയാനി | ഇംഗ്ലീഷ | മലയാളം | ആഴ്ച | വിശേഷദിവസങ്ങൾ. |
|---|---|---|---|---|
| ൧ | ൧൩ | ൩൧ | തി | |
| ൨ | ൧൪ | ൩൨ | ചൊ | ൩-ാം നു- മാർ തോമ്മാശ്ലീഹായുടെ ഓൎമ്മ. |
| ൩ | ൧൫ | ൧ | ബു | |
| ൪ | ൧൬ | ൨ | വ്യാ | ൭-ാം നു- പെ. പിമ്പു ൮-ാം ഞാ- വായന മൎക്കൊ- ൮- അ- ൧—൧൦ |
| ൫ | ൧൭ | ൩ | വെ | |
| ൬ | ൧൮ | ൪ | ശ | ൧൪-ാം നു- പെ. പിമ്പു ൯-ാം ഞാ- വായന ലൂക്കൊ- ൧൪ അ- ൭—൧൧. |
| ൭ | ൧൯ | ൫ | ഞാ | |
| ൮ | ൨൦ | ൬ | തി | |
| ൯ | ൨൧ | ൭ | ചൊ | ൧൫-ാം നു- മാർ കുറിയാക്കോസിന്റെ ഓൎമ്മ. |
| ൧൦ | ൨൨ | ൮ | ബു | |
| ൧൧ | ൨൩ | ൯ | വ്യാ | ൨൧-ാം നു- പെ. പിമ്പു ൧൦-ാം ഞാ- വായന മത്തായി ൧൮ അ- ൧— |
| ൧൨ | ൨൪ | ൧൦ | വെ | |
| ൧൩ | ൨൫ | ൧൧ | ശ | ൨൩-ാം നു- പെ. പിമ്പു ൧൧-ാം ഞാ- വാ- മൎക്കൊസ ൬ അ- ൭— |
| ൧൪ | ൨൬ | ൧൨ | ഞാ | |
| ൧൫ | ൨൭ | ൧൩ | തി | |
| ൧൬ | ൨൮ | ൧൪ | ചൊ | |
| ൧൭ | ൨൯ | ൧൫ | ബു | |
| ൧൮ | ൩൦ | ൧൬ | വ്യാ | |
| ൧൯ | ൩൧ | ൧൭ | വെ | |
| ൨൦ | ൧ | ൧൮ | ശ | |
| ൨൧ | ൨ | ൧൯ | ഞാ | |
| ൨൨ | ൩ | ൨൦ | തി | |
| ൨൩ | ൪ | ൨൧ | ചൊ | |
| ൨൪ | ൫ | ൨൨ | ബു | |
| ൨൫ | ൬ | ൨൩ | വ്യാ | |
| ൨൬ | ൭ | ൨൪ | വെ | |
| ൨൭ | ൮ | ൨൫ | ശ | |
| ൨൮ | ൯ | ൨൬ | ഞാ | |
| ൨൯ | ൧൦ | ൨൭ | തി | |
| ൩൦ | ൧൧ | ൨൮ | ചൊ | |
| ൩൧ | ൧൨ | ൨൯ | ബു | |

തോമ്മൂസ്

ജൂലായി

ആഗസ്റ്റ്

കർക്കടകം

## പത്രികവിലവിവരം.

| | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൪ |
| ഒററപ്രതിക്കു | ൦ | ൪ |

### പരസ്യക്കൂലി

| | | ബ്രിട്ടീഷ് രൂപാ | ചക്രം |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ൦ | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ൦ | ൧൰ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണവും കോട്ടയത്തു മാൎത്തോമ്മാസ് അച്ചുക്കൂട്ടം മാനേജൎക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്ടാമ്പായൊ തപാൽ സ്ടാമ്പായൊ അയച്ചാലും മതിയാവും. എന്നാൽ രൂപാ ഒന്നുക്കു ഒരു അണ ഡിസ്കൌണ്ട വക വച്ചു തരേണ്ടതാകുന്നു.

### വിഷപ്പട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീററിൽ സേവിച്ചു മൂന്നു ദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടു കൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൭- മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിൎയ്യപ്പെടുത്തുന്നു.

### നോട്ടീസ

ഇടവക പത്രികയുടെ പുറങ്കടലാസിൽ മാസംതോറും പ്രസിദ്ധപ്പെടുത്തിവരുന്ന പട്ടികയിൽ പണം അടെക്കുന്നവരിൽ ആരുടെ എങ്കിലും പേർ കാണാതെയൊ സംഖ്യ വ്യത്യാസമായൊ പത്രിക ക്രമമായി കിട്ടാതെയൊ ഇരുന്നാൽ ആ വിവരങ്ങൾ ഉടനെ അറിയിക്കേണ്ടതാകുന്നു.

എന്നു- മാനേജർ.

MAR THOMAS PRESS.

KOTTAYAM.